# ശബരിമല ക്ഷേത്ര തീവയ്പു കേസ്.






സ്പെഷ്യൽ ഡ്യൂട്ടി ഡെപ്യൂട്ടി പോലീസ്സ് ഇൻസ്പെക്ടർ-ജനറൽ ശ്രീ. കെ. കേശവമേനോൻ അവർകളുടെ അന്വേഷണ റിപ്പോർട്ട്.






PRICE: 33 nP.



THE S. G. P. AT THE GOVERNMENT CENTRAL PRESS,
TRIVANDRUM
1957.

# ശബരിമലക്ഷേത്ര തീവയ്പു കേസ്

സ്പെഷ്യൽ ഡ്യൂട്ടിയിൽ നിയോഗിക്കപ്പെട്ടിരുന്ന സി. ഐ. ഡി. സ്പെഷ്യൽ ബ്രാഞ്ച് ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ ആഫ് പൊലീസ് ശ്രീ. കെ. കേശവമേനോന്റെ റിപ്പോർട്ട്.

ഈ കേസിൽ പൊലീസിനു ആദ്യത്തെ അറിവുകിട്ടിയതു 1950 ജൂൺ 16-ാം തീയതി രാത്രിയായിരുന്നു. 1950 ജൂൺ 14-ാംതീയതി ശാന്തിക്കാരൻ ശബരിമലക്ഷേത്രത്തിൽ ചെന്നപ്പോൾ ശ്രീകോവിലും മണ്ഡപവും സ്റ്റോർ മുറിയും നിശ്ശേഷം വെന്തു നശിച്ചതായും വിഗ്രഹം ഉടഞ്ഞു കിടന്നതായും കണ്ടു എന്നും, പതിവുള്ള പൂജയ്ക്കുശേഷം 1125 ഇടവം 6-ാംതീയതി (1950 മേയ് 20) യാണ് ഒടുവിൽ ക്ഷേത്രം പൂട്ടിയതെന്നും, മലബാർ മാസത്തിലെ ആദ്യത്തെ അഞ്ചു ദിവസങ്ങളിൽ പൂജയുണ്ടായിരിക്കുമ്പോഴൊഴിച്ചാൽ ക്ഷേത്രം പതിവായി പൂട്ടിയിടുകയാണെന്നും, ചുററും പത്തു പതിനഞ്ചു മൈലിനുള്ളിൽ ആൾപാർപ്പില്ലെന്നും, സ്റ്റോർമുറിയും അടുക്കളയും പൊളിച്ച് അകത്തുകയറി പാത്രങ്ങൾ പുറത്തെറിഞ്ഞിട്ടുള്ളതായും ശ്രീകോവിലിൽ ഒരു മണ്ണെണ്ണറാന്തൽ കാണപ്പെട്ടതായും ശാന്തിക്കാരൻ പറഞ്ഞു എന്നുമാണ് ദേവസ്വം കമ്മിഷണരും ദേവസ്വം ബോർഡ് പ്രസിഡൻറും അന്നു പൊലീസ് ഇൻസ്പെക്ടർ ജനറലിനെ അറിയിച്ചതു്.

സ്ഥലത്തുപോയി അന്വേഷണം നടത്തുന്നതിനു പൊലീസ് ഇൻസ്പെക്ടർ ജനറൽ കൊല്ലം ഡി. എസ്. പി. യ്ക്കും, അന്വേഷണങ്ങളുടെ ഗതി സൂക്ഷിച്ചുകൊണ്ടിരിക്കുന്നതിനും അതിന്റെ മേൽനോട്ടം വഹിക്കുന്നതിനും അസിസ്റ്റൻറ ഇൻസ്പെക്ടർ ജനറലിനും നിർദ്ദേശം നൽകുകയും ചെയ്തു.

കൊല്ലം ഡി. എസ്. പി. യും പാർട്ടിയും സംഭവസ്ഥലമായ ശബരിമല ക്ഷേത്രം സന്ദർശിച്ചു അന്വേഷണങ്ങൾ നടത്തി. 20-6-1950-ൽ പൊലീസ് ഇൻസ്പെക്ടർ ജനറലും അസിസ്റ്റൻറ ഇൻസ്പെക്ടർ ജനറലും സംഭവസ്ഥലം സന്ദർശിക്കുകയും അന്വേഷണങ്ങൾ നടത്തുകയും ചെയ്തു.

കഴിയുന്നതും വേഗത്തിൽ ക്ഷേത്രം സന്ദർശിച്ച കൊല്ലം ഡി. എസ്. പി. യുടേയും പാർട്ടിയുടേയും ശ്രദ്ധയിൽപ്പെട്ട സംഗതികൾ താഴെ പറയുന്നവയാണ്.

1. ശ്രീകോവിൽ പൊളിച്ചു അകത്തു പ്രവേശിച്ചു എന്നു സൂചിപ്പിക്കത്തക്കവണ്ണം 15 വെട്ടുകളുടെ പാടുകൾ ശ്രീകോവിലിലേക്കു പ്രവേശിക്കുന്ന വാതലിൽ ഉണ്ടായിരുന്നു. ഈ അടയാളങ്ങൾ കാണപ്പെട്ടതു് ആകസ്മികസംഭവം എന്ന സിദ്ധാന്തത്തിനെതിരായി നിലകൊള്ളുന്നു.
2. വിഗ്രഹം ഉടഞ്ഞു കാണപ്പെട്ടു. തലയും ഇടതു കൈപ്പത്തിയും വിരലുകളും ഛേദിക്കപ്പെട്ടിരുന്നു. വിഗ്രഹത്തിന്റെ മുഖത്തും നെററിയിലും വെട്ടിന്റെ പാടുകൾ കാണാനുണ്ടായിരുന്നു.

വിഗ്രഹം ഉടഞ്ഞ വസ്തുതമാത്രം പരിഗണനയ്ക്കെടുക്കുന്നതായാൽ ശ്രീകോവിലിന്റെ കഴുക്കോലും മേൽപ്പുരയിലെ ചെമ്പുകൊണ്ടുള്ള മററു സാമഗ്രികളും വിഗ്രഹത്തിന്റെ മേൽ വീണ് അതിനു കേടുണ്ടാക്കിയിരിക്കാം എന്ന കാര്യം പരിശോധനാർഹമാണ്. എന്നാൽ ശ്രീകോവിലിന്റെ പിച്ചളപതിച്ച വാതിലിലെ ക്ഷേതത്തിന്റെ പാടുകളും വിഗ്രഹത്തിന്റെ പുറത്തെ പാടുകളും, കൂടി ഒന്നിച്ചു ചേർത്തുനോക്കിയാൽ, വിഗ്രഹം തകർക്കുന്നതിനായിട്ടാണു ബലം പ്രയോഗിച്ചു് അകത്തുകയറിയതെന്നും കതകിൽ വെട്ടുന്നതിനും വിഗ്രഹം ഉടയ്ക്കുന്നതിനും ഉപയോഗിച്ച ആയുധം ഒന്നുതന്നെയാണെന്നും ഉള്ള തീരുമാനത്തിൽ എത്തിച്ചേരാതിരിക്കാൻ നിവൃത്തിയില്ല. സംഭവസ്ഥലത്തു് ഒരു കോടാലി ഉണ്ടായിരുന്നു. കോടാലിയുടെ വായ്ത്തലയിൽ പിച്ചളയുടെ അംശങ്ങൾ ഉണ്ടായിരുന്നതിനാൽ ആ കോടാലിതന്നെയാണ് ശ്രീകോവിലിന്റെ കതകു പൊളിക്കാൻ ഉപയോഗിച്ചതെന്നുള്ളതു നിശ്ചയമാണ്. അതിനാൽ അഗ്നിബാധ ആകസ്മികമായുണ്ടായതല്ലെന്നു പറയേണ്ടിയിരിക്കുന്നു.

ശ്രീകോവിലിൽ പ്രവേശിച്ചതു മോഷണം നടത്തുന്നതിനായിരുന്നു എന്നു് അട്ടത്തതായി വാദിച്ചേക്കാം. എന്നാൽ പ്രത്യക്ഷത്തിൽ അതാണുദ്ദേശമെന്നു തോന്നുന്നില്ല. എന്തെന്നാൽ അകത്തുണ്ടായിരുന്ന വിലപിടിച്ച വെള്ളിയോ, സ്വർണ്ണമോ മററു പാത്രങ്ങളോ യാതൊന്നും കടത്തിക്കൊണ്ടുപോയിട്ടില്ല.

എളുപ്പം തീപിടിക്കാത്ത വിധത്തിൽ തടിയും, ചെമ്പും, പിച്ചളയും കൊണ്ടാണു ക്ഷേത്രവും ചുററുമുള്ള പുരകളും നിർമ്മിച്ചിട്ടുള്ളതു്. എന്നാൽ അവ നിശ്ശേഷം വെന്തെരിഞ്ഞു. ക്ഷേത്രത്തിനു തീ വയ്ക്കാൻ വലിയ ശ്രമം നടത്തിയെന്നും ഇതു കരുതിക്കൂട്ടിയുള്ള ഒരു പ്രവൃത്തിയായിരുന്നു എന്നും ഉള്ളതിനു മതിയായ തെളിവാണിതു്. 6-10-1125-ൽ കാലത്തു പോററിയും കൂട്ടരും അവിടം വിട്ടപ്പോൾ ക്ഷേത്രത്തിനു യാതൊരു തകരാറുമുണ്ടായിരുന്നില്ല. ക്ഷേത്രത്തിനകത്തു കയറിയതു അവർ മാത്രമായിരുന്നു. പോററിയുടെയോ സിൽബന്തികളുടെയോ അശ്രദ്ധമൂലം തീ പിടിത്തമുണ്ടാകാൻ സാദ്ധ്യതയുണ്ടായിരുന്നു. അങ്ങനെയാണെങ്കിൽ അവർ അവിടെത്തന്നെ ഉള്ളപ്പോൾ തീ പിടിക്കാനേ മാർഗ്ഗമുള്ളു. പോററിയും മററു ദേവസ്വക്കാരും കൂടി ആകസ്മികമായുണ്ടായ തീ പിടിത്തത്തെ മറച്ചുവയ്ക്കാൻ ശ്രമിച്ചു എന്ന സാദ്ധ്യതയ്ക്കു വകയില്ല. എന്തെന്നാൽ വളരെപ്പേരടങ്ങിയ ആ സംഘത്തിനുള്ളിൽ ഒരു ഗൂഢാലോചന സാദ്ധ്യമല്ലെന്നു വ്യക്തമാണു്. പോററിയ്ക്കു സിൽബന്തികൾക്കും പുറമേ മററു ഭക്തന്മാരുമുണ്ടായിരുന്നു, ഈ ഭക്തന്മാരുടെ മൊഴികൾ വാങ്ങിയിട്ടുണ്ടു്. അവർ പോററിയും സിൽബന്തികളുമൊന്നിച്ചാണു ക്ഷേത്രം വിട്ടതെന്നും ഇടവം ആദ്യവാരത്തിൽ അവർ സ്ഥലം വിട്ടപ്പോൾ ക്ഷേത്രത്തിനു യാതൊരു തകരാറുമുണ്ടായിരുന്നില്ലെന്നുമാണു അവരെല്ലാം മൊഴി നൽകിയിട്ടുള്ളതു്.

ചുററുമുള്ള വനങ്ങളിൽനിന്നു കാട്ടുതീ ക്ഷേത്രത്തിലേക്കു പടർന്നുപിടിക്കുകയും ക്ഷേത്രത്തിന്റെ നാശത്തിനിടയാക്കുകയും ചെയ്തു എന്ന സാദ്ധ്യതയും ഉദിക്കുന്നില്ല. എന്തെന്നാൽ ചുററും കാട്ടുതീയുടെ യാതൊരു ലക്ഷണവും ഉണ്ടായിരുന്നില്ല. രംഗത്തുനിന്നുകൊണ്ടു കരുതിക്കൂട്ടി ക്ഷേത്രത്തിനു തീ വച്ചു എന്നതിനു മതിയായ സൂചനകളാണുള്ളതു്.

നേരത്തെ പറഞ്ഞപോലെ ക്ഷേത്രവും ചുററുമുള്ളപുരയും മിക്കവാറും തീ പിടിക്കാത്ത വസ്തുക്കൾകൊണ്ടു നിർമ്മിച്ചിട്ടുള്ളതാകയാൽ അവയ്ക്കു എളുപ്പം തീ വയ്ക്കാൻ സാദ്ധ്യമല്ല. ഏററവും കുറഞ്ഞാൽ ഈ സംഭവം നടത്തിയവർ നാലഞ്ചുമണിക്കൂർ തുടർച്ചയായി അതിനുവേണ്ടി പ്രവർത്തിച്ചിരിക്കണം. ക്ഷേത്രത്തിനു തീ പിടിപ്പിക്കുന്നതിനായി നെയ്പ്പാട്ടകൾ ഒഴിച്ചതും, തുണിയും മററു സാമഗ്രികളും ഉപയോഗിച്ചതും തെളിയിക്കുന്നതു ആ വസ്തുതയാണു്. കൂടാതെ ഒരു സംഘം ആളുകൾ ക്ഷേത്രപരിസരത്തിൽ കഴിച്ചുകൂട്ടിയതായി തെളിവുണ്ടു്. ക്ഷേത്രത്തിൽ സൂക്ഷിച്ചിരുന്ന കൊത്തമല്ലി ഉൾപ്പെടെയുള്ള പലചരക്കുകൾ അവർ ഉപയോഗപ്പെടുത്തിയിട്ടുണ്ടു്. ഈ കൃത്യം ചെയ്യുന്നതിനു് വലിയ പ്രയത്നം ഉണ്ടായിട്ടുണ്ടെന്നു് ഇവ വ്യക്തമായി തെളിയിക്കുന്നു.

കുററകൃത്യം ചെയ്തവരുടെ ഉദ്ദേശ്യം മോഷണമായിരുന്നില്ലെന്നു വ്യക്തമാക്കിയശേഷം, അടുത്തതായി പരിഗണിക്കേണ്ടകാര്യം മറെറന്തായിരുന്നു അവരുടെ ഉദ്ദേശ്യമെന്നും ആർക്കാണു് ആ ഉദ്ദേശ്യം ഉണ്ടാകാനിടയുള്ളതെന്നും കണ്ടുപിടിക്കുകയാകുന്നു. സംഭവസ്ഥലത്തെ പരിശോധനയിലും ബന്ധപ്പെട്ട സ്ഥിതിഗതികളും പരിശോധിച്ചതിൽ ഒരു നിഗമനത്തിലെത്താൻ കഴിഞ്ഞിട്ടുണ്ടു്; അതായതു് വളരെ കരുതലോടെ ആലോചിച്ചുറച്ചു് കരുതിക്കൂട്ടി നടപ്പിൽ വരുത്തിയ ഒരു കൃത്യമാണിതെന്നു്. നഗ്നമായ കിരാതത്വത്തിന്റെ ലക്ഷണം അതിലുണ്ടായിരുന്നു. ക്ഷേത്രത്തിന്റെ പവിത്രത കെടുത്തുക മാത്രമായിരുന്നു ഉദ്ദേശ്യം. കോടാലികൊണ്ടു കതകുവെട്ടിപ്പൊളിച്ചു ബലാൽക്കാരമായി ശ്രീകോവിലിന്റെ അകത്തു കടന്നു വിഗ്രഹം ഉടയ്ക്കുന്നതു പൈശാചികത്വത്തെയാണു കുറിക്കുന്നതു്. ഈ പശ്ചാത്തലത്തിൽ വേണം മുഴുവൻ പ്രശ്നവും വീക്ഷിക്കേണ്ടതു്. ഏതു സമുദായത്തിനാണു് ഒരു ദുരുദ്ദേശ്യമുണ്ടാവുക എന്നു കണ്ടുപിടിക്കുന്നതിനു് നിഷ്പക്ഷമായ ഒരു വീക്ഷണം ആവശ്യമാണു്. അതിലേയ്ക്കായി ഒരു പ്രത്യേക സമുദായക്കാർ മാത്രമെ ഇതു ചെയ്തിരിക്കാൻ നിർവ്വാഹമുള്ളു എന്നു യുക്തിപൂർവ്വമായ വാദങ്ങൾകൊണ്ടു തെളിയിക്കാൻ കഴിയണം,

ഹിന്ദുക്കൾ ഇതു ചെയ്തു എന്നു സങ്കല്പിച്ചാൽ അവർ അങ്ങനെ ചെയ്യുന്നതിനുള്ള കാരണങ്ങളും അങ്ങനെ ചെയ്യാതിരിക്കുന്നതിനുള്ള കാരണങ്ങളും കാണിക്കണം. ഓരോ സമുദായത്തിനും ഇതിൽ ഉണ്ടാകാവുന്ന പങ്കിനെപ്പററിയും മറിച്ചുമുള്ള വാദങ്ങൾ ചുവടെ ചേർക്കുന്നു.

ഹിന്ദുക്കൾ: ഇക്കാര്യത്തെപ്പററി ഒരു ചർച്ച ആരംഭിക്കുന്നതിനു മുമ്പായി കുററകൃത്യം ചെയ്തതു് ഒരാൾ ഒററയ്ക്കല്ല കുറെപ്പേർ ഒന്നിച്ചുകൂടിയാണെന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അതിനുള്ള കാരണം ഈ കൊടുംവനപ്രദേശത്തുകൂടി ഒരാൾ ഒററയ്ക്കു വളരെ ദൂരം സഞ്ചരിക്കുന്നതിനും, ക്ഷേത്രപരിസരത്തിൽ താമസിക്കുന്നതിനും കുററം ചെയ്തിട്ടു മടങ്ങിവരുന്നതിനും ധൈര്യം വേണം. അതു് അസാദ്ധ്യമാണ്. തന്നെയല്ല, സംഭവസ്ഥലത്തെ പരിശോധനയിൽ ഒരാൾ ഒററയ്ക്കല്ല കൃത്യം ചെയ്തതെന്നുള്ളതിനും ഒന്നിലധികം ആളുകൾ ക്ഷേത്രവളപ്പിൽ കഴിച്ചുകൂട്ടിയതായും തെളിവുകൾ ലഭിച്ചിട്ടുണ്ടു്. കൂടാതെ ഈ കൃത്യം ചെയ്യുന്നതിനു കോവിലിനെപ്പററി നല്ല അറിവും സ്ഥലപരിചയവും വേണ്ടതും അവിടെയ്ക്കുള്ള വഴി പരിചയമായിരിക്കേണ്ടതുമാണ്.

നേരത്തെ പറഞ്ഞതുപോലെ ശബരിമലക്ഷേത്രം കൊടുംവനങ്ങൾക്കിടയിലാണു് സ്ഥിതിചെയ്യുന്നതു്. വന്യമൃഗങ്ങൾ ധാരാളമുള്ള ദുർഘടമായ മാർഗ്ഗമാണു് ശബരിമലക്ഷേത്രത്തിലേക്കുള്ളതു്. ഈ വഴികളിൽകൂടി പോയി കുററകൃത്യം നടത്തുന്നതിനു ചുററുമുള്ള വനപ്രദേശങ്ങളേയും വഴികളേയും സംബന്ധിച്ചു നല്ല പരിചയമുണ്ടായിരിക്കണം. ഈ സ്ഥലവും വഴിയും പരിചയമുള്ള ഹിന്ദുക്കൾ ഇല്ലെന്നു പറയുന്നതു ശരിയായിരിക്കുകയില്ലെങ്കിലും ഈ മാർഗ്ഗത്തിൽ ക്രിസ്ത്യാനികൾക്കാണു ഹിന്ദുക്കളെക്കാൾ കൂടുതൽ അറിവും പരിചയവുമുള്ളതെന്നു കരുതുന്നതു യുക്തിക്കു യോജിച്ചതായിരിക്കും. എന്തെന്നാൽ ഈ മലവാരങ്ങളിൽ സ്ഥലങ്ങൾ കൈവശം വച്ചിരിക്കുന്നതു് അവർ മാത്രമാണ്. രാവും പകലും ക്ഷേത്രപരിസരങ്ങളിൽ വേട്ടയാടുകയും പതിയിരിക്കുകയും ചെയ്യുന്നതും അവർ മാത്രമാണ്. ചുരുക്കത്തിൽ ഈ കൃത്യം നടത്തുന്നതിനു് അവർക്കു മററാരെയുംകാൾ കൂടുതൽ സൗകര്യമുണ്ടു്. സംഭവം നടന്ന കാലഘട്ടത്തിൽ അവർ സമീപസ്ഥലത്തു വേട്ടയാടുകയും പതിയിരിക്കുകയും ചെയ്തതായി തെളിവുണ്ടു്. ഈ വഴികളുടെ തുടക്കത്തിലും വഴിനീളെയും ഉള്ള വനഭൂമികളും മററു സ്ഥലങ്ങളും എല്ലാം ക്രിസ്ത്യാനികളാണു് ഹിന്ദുക്കളല്ല കൃഷിചെയ്യുന്നതു്. ക്രിസ്ത്യാനികൾക്കുള്ളത്രയും സൗകര്യങ്ങൾ ഹിന്ദുക്കൾക്കില്ല ഉണ്ടാകാൻ സാദ്ധ്യവുമല്ല. ഒരു ഹിന്ദുക്ഷേത്രത്തെയോ വിഗ്രഹത്തെയോ പററി ഒരു ക്രിസ്ത്യാനിക്കു യാതൊരു ബഹുമാനവുമില്ല. അയാൾക്കു ഒരു ഹൈന്ദവവിഗ്രഹം വെറും ഒരു പാറക്കല്ലോ ലോഹത്തുണ്ടോ ആണു്. ചുരുക്കത്തിൽ ഒരു കലാശില്പം എന്നതിൽ കവിഞ്ഞു് ഒരു ഹിന്ദുവിഗ്രഹത്തിനോ ക്ഷേത്രത്തിനോ ഒരു ക്രിസ്ത്യാനി യാതൊരു പാവനതയും കല്പിക്കുന്നില്ല. ഇതു് ഒരു ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം നേരെ മറിച്ചാണ്.

വിഗ്രഹാരാധനയെ സംബന്ധിച്ചിടത്തോളം ഒരു ഹിന്ദുവിൻെറ വികാരങ്ങൾ എന്തായിരുന്നാലും ഏതെങ്കിലും ഹിന്ദു ഒരു വിഗ്രഹം ഉടയ്ക്കുകയോ ക്ഷേത്രത്തിനു തീവയ്ക്കുകയോ ചെയ്തിട്ടുണ്ടോ എന്ന കാര്യം സംശയമാണ്. വിഗ്രഹാരാധനക്കാരനല്ലെങ്കിൽ അയാൾ ക്ഷേത്രത്തിൽ പോകാതിരിക്കുമെന്നല്ലാതെ വിഗ്രഹം ഉടയ്ക്കുകയോ ക്ഷേത്രത്തിനു തീവയ്ക്കുകയോ ചെയ്യുന്നതിനിടയില്ല. ക്ഷേത്രത്തിനു തീവയ്ക്കുകയും വിഗ്രഹം ഉടയ്ക്കുകയും ചെയ്ത രീതിയിൽനിന്നും തെളിയുന്നതുപോലെ ഈ കുററം ഒരു ഭ്രാന്തൻെറ പ്രവൃത്തി അല്ലതന്നെ. ഈ പ്രദേശത്തു ഹിന്ദുക്കൾക്കു യാതൊരു സ്വാധീനവുമില്ല. ക്രിസ്ത്യാനികളുടെ ശ്രദ്ധയിൽപെടാതെ ഹിന്ദുക്കളുടെ ഏതെങ്കിലും ഒരു സംഘത്തിനു് ഈ വനത്തിൽ പ്രവേശിക്കാൻ സാദ്ധ്യമല്ല.

സംഭവം നടന്ന കാലത്തു് അഞ്ചാറു മൈൽ ചുററുമുള്ള പ്രദേശത്തിനുള്ളിൽ നായാട്ടുസംഘക്കാർ വന്നിരുന്നു എന്നു തെളിവുണ്ടു്. ഹിന്ദുക്കളുടെ സംഘം യാത്രചെയ്തിരുന്നെങ്കിൽ ക്രിസ്ത്യാനികളുടെ ശ്രദ്ധയിൽ അവർ പെടുകയും അവർ മുന്നോട്ടുവരികയും ചെയ്യുമായിരുന്നു. ചില അപ്രധാനമായ ഉല്പന്നങ്ങൾ ശേഖരിക്കുന്നതിനായി പോയിരുന്ന ഹിന്ദുക്കളായ ഒരു സംഘം കൂലിക്കാർ അവരുടെ നടപടികൾക്കു തൃപ്തികരമായ വിശദീകരണം നൽകിയിട്ടുണ്ടു്. അതു അന്വേഷിച്ചു ബോദ്ധ്യം വരുത്തുകയും ചെയ്തു. പുരാതനവും പവിത്രവുമായ ഈ

ക്ഷേത്രം നശിപ്പിക്കുന്നതുകൊണ്ടു ഹിന്ദുക്കൾക്ക യാതൊരു കാര്യസാദ്ധ്യവുമില്ല. ഈ ക്ഷേത്രത്തിൽ നിന്നാണ ഹിന്ദുക്കൾക്ക വലിയ വരുമാനം ലഭിക്കുന്നതു്. ഈ ക്ഷേത്രമാണ ഹിന്ദുക്കളിൽ എല്ലാവിഭാഗങ്ങളുടെയും ഇടയിൽ ഐക്യം കൈവരുത്തുന്നതു്. തന്നെയല്ല ഇങ്ങനെ ഒരു സംഭവം സ്വപ്നത്തിൽപോലും കാണാൻ സാദ്ധ്യമല്ലാത്തവിധം അത്യുഗ്ര ഭക്തിയും ആദരവുമാണ താഴ്ന്ന ജാതിക്കാരായ ഹിന്ദുക്കൾക്കുള്ളതു്.

ഈ കേസ് ക്രിസ്ത്യാനികളുടെമേൽ വച്ചുകെട്ടി അവരെ ഉപദ്രവിക്കുന്നതിനു പുറമെ ക്രിസ്ത്യാനികൾക്കെതിരായി വിദ്വേഷം ഇളക്കിവിട്ടു ഹിന്ദുക്കളുടെ വിവിധഭാഗക്കാരുടെയിടയിൽ ഐക്യം കൈവരുത്തുക എന്ന ഉദ്ദേശ്യത്തോടുകൂടി ഹിന്ദുമണ്ഡലക്കാർ ഈ ക്ഷേത്രം നശിപ്പിച്ചിരിക്കാനിടയുണ്ടെന്നുള്ളതുമാത്രമാണ മറ്റൊരു വാദം. ഈ പായിന്റിനെ സംബന്ധിച്ചു പൂർണ്ണമായ അന്വേഷണം നടത്തുന്നതിനു ഞാൻ ആത്മാർത്ഥമായി ശ്രമിച്ചു. എന്നാൽ സംഭവകാലത്തു് ഒരു ഹിന്ദുസംഘം ആ സ്ഥലത്തുകൂടി കടന്നുപോയിട്ടുള്ളതായി യാതൊരു തെളിവും ഇല്ലെന്നു മാത്രമല്ല ക്രിസ്ത്യാനികൾക്കെതിരായി ഒരു കേസ്സ് കെട്ടിച്ചമയ്ക്കുന്നതിനുവേണ്ടി തങ്ങളുടെ പവിത്രമായ ദേവാലയം നശിപ്പിക്കത്തക്കവണ്ണം ഹിന്ദുമണ്ഡലക്കാർ അധഃപതിച്ചു എന്നു സങ്കല്പിച്ചാൽ തന്നെയും, അവർതന്നെ ഒരു പള്ളി നശിപ്പിച്ചിട്ടു ഹിന്ദുക്കളുടെ മേൽ ഒരു കേസ്സ് കെട്ടിച്ചമയ്ക്കുന്നതിനുവേണ്ടി ക്രിസ്ത്യാനികൾ തന്നെ പള്ളി നശിപ്പിച്ചതാണെന്നു പ്രചരണം നടത്തി അവരുടെ ഉദ്ദേശ്യം സാധിക്കാമായിരുന്നു. അങ്ങനെ ചെയ്താൽ തങ്ങളുടെ പുണ്യക്ഷേത്രം സംരക്ഷിച്ചുകൊണ്ടുതന്നെ ഉദ്ദിഷ്ടകാര്യം സാധിക്കുന്നതിനു്, യാതൊരു നഷ്ടവും കൂടാതെ നേട്ടമുണ്ടാക്കുന്നതിനു്, കഴിയുമായിരുന്നല്ലോ. ഈ പായിന്റു് വളരെ ഗൗരവമായി പരിഗണിക്കേണ്ടതാണ്. അതിനാൽ ഹിന്ദുക്കൾ ഇതു ചെയ്തിരിക്കാൻ ഇടയില്ലെന്നു തികച്ചും വ്യക്തമാകുന്നു. തന്നെയല്ല, ഹിന്ദുമണ്ഡലക്കാർക്കു് ഇതു ചെയ്യണമായിരുന്നെങ്കിൽ കവിയൂരെ മതപരിവർത്തനത്തിനു മുമ്പോ, കൊല്ലത്തെ ഹിന്ദുമണ്ഡലകൺവെൻഷനു മുമ്പുതന്നെയോ ചെയ്യാമായിരുന്നു. അവസാനമായി, ഹിന്ദുക്കളായിരുന്നു ഈ കൃത്യം നടത്തിയതെങ്കിൽ തീർച്ചയായും അപ്രകാരം ചെയ്തവരെ സംബന്ധിച്ച വിവരങ്ങൾ ഇതിനകം പുറത്തു വരുമായിരുന്നു. എന്തെന്നാൽ മനശ്ശാസ്ത്രപരമായി ഹിന്ദുക്കളിൽ ഒരാളെങ്കിലും ഭയചകിതനായി വിശദവിവരങ്ങൾ ആരോടെങ്കിലും പറഞ്ഞുപോകുമായിരുന്നു. കുറ്റം ചെയ്തതു ഹൈന്ദവരല്ലാത്തതിനാലാണ് ഇതുവരെ യാതൊരു വിവരവും പുറത്തുവരാതിരുന്നിട്ടുള്ളതു്. ഒരു ഹൈന്ദവക്ഷേത്രമോ വിഗ്രഹമോ നശിപ്പിക്കുന്നതിനെപ്പററി ഒരു ക്രിസ്ത്യാനിക്കോ, മുസ്ലീമിനോ യാതൊരു മനഃക്ലേശവും ഉണ്ടാകുന്നതല്ലെന്ന വസ്തുതയിൽനിന്നു അതു വെളിവാകും. ഇതും ഒരു മനശ്ശാസ്ത്രപരമായ കാര്യമാണ്.

ദക്ഷിണേൻഡ്യയിലെ ഹിന്ദുക്കൾ വനമദ്ധ്യത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള അയ്യപ്പനെ സംബന്ധിച്ച ഐതിഹ്യങ്ങളിൽ വിശ്വസിക്കുന്നവരാണ്. ന്യായവാദത്തിനും യുക്തിവാദത്തിനും സ്ഥാനമില്ലാത്ത വിധത്തിൽ ഈ പുരാതനക്ഷേത്രത്തിന്റെ പവിത്രതയിൽ ഭക്തിവിശ്വാസങ്ങൾ ജനിപ്പിക്കുന്ന നിരവധി കഥകൾ, ഒരു പക്ഷെ ചരിത്രപരമായ പശ്ചാത്തലത്തോടുകൂടി, നിലവിലുണ്ടു്. ചുരുക്കത്തിൽ, ഈ ക്ഷേത്രം ഒന്നു സന്ദർശിച്ചു പഴയ ആചാരപ്രകാരം അർച്ചനകൾ നടത്തിയാൽ ഭൗതികക്ഷേമത്തിൽ തങ്ങൾക്ക വലുതായ മെച്ചവും ഭാവിയിലുണ്ടാകാവുന്ന അപകടത്തിൽനിന്നു രക്ഷയും ഉണ്ടാകുമെന്നു വിശ്വസിക്കുന്ന അനേകായിരം ഹിന്ദുക്കൾ ദക്ഷിണേൻഡ്യയിലുണ്ടു്. ജാതി, വിഭാഗ, വർണ്ണഭേദമെന്യേ എല്ലാ ഹിന്ദുക്കൾക്കും ഈ പ്രതിഷ്ഠയിൽ അത്യുഗ്ര ഭക്ത്യാദരങ്ങളാണുള്ളതു്. ഇതു വനത്തിലെ പ്രതിഷ്ഠയാകയാൽ അയ്യപ്പഭഗവാന്റെ നാമം ഉച്ചരിച്ചു വന്യമൃഗങ്ങളെ നിയന്ത്രിക്കാമെന്നു ഹിന്ദുക്കളുടെയിടയിൽ പരക്കെ വിശ്വാസമുണ്ടു്. ഉദാഹരണമായി അയ്യപ്പാ എന്നു ഉറക്കെ വിളിച്ചാൽ വന്യമൃഗങ്ങൾപോലും ഓടിയൊളിക്കും. സംഭവപരമ്പരകളാൽ ശക്തിപ്പെട്ട ഭക്തി ഇൻഡ്യയിലാകമാനം ഈ ദേവനെപ്പററി സ്ഥിരമായ സ്നേഹാദരവു് ഉളവാക്കിയിട്ടുണ്ടു്. അതിന്റെഫലമായി മണ്ഡലപൂജയ്ക്കും മകരവിളക്കിനും വമ്പിച്ച വരുമാനം ലഭിക്കുന്നു. തിരുവിതാംകൂർ രാജകുടുംബാംഗങ്ങളെപ്പോലെയുള്ള ഉന്നതവ്യക്തികൾ വരെ വിനയപൂർവ്വം ക്ഷേത്രദർശനം നടത്തുകയും അനുഗ്രഹത്തിനുവേണ്ടി മുട്ടു

കത്തി പ്രാർത്ഥിക്കുകയും ചെയ്തിട്ടുണ്ട്. ചുററുമുള്ള അനേക ചതുരശ്രമൈൽ പ്രദേശങ്ങളെ ഹിന്ദുക്കൾ ആത്മാർത്ഥമായി പരിഗണിക്കുന്നതു് അയ്യപ്പഭഗവാന്റെ പൂങ്കാവനമായിട്ടാണ്, അവിടെ പുരാതനകാലം മുതല്ക്കേ വനങ്ങൾ കയ്യേറുകയോ ദൂഷണം ചെയ്യപ്പെടുകയോ ചെയ്യാതെ ശേഷിക്കുകയാണ്. ഈ പ്രദേശത്തെ വന്യമൃഗങ്ങളെ വെടിവയ്ക്കുന്നതു് ദൈവത്തിന്റെ വിശുദ്ധതത്വങ്ങളുടെ ലംഘനമാണെന്നും അങ്ങനെയുള്ള പ്രവൃത്തികൾ ദൈവകോപത്തിനിടയാക്കുമെന്നുമുള്ള ഭയംമൂലം ക്ഷേത്രത്തിന്റെയും അവിടത്തെ പ്രതിഷ്ഠാമൂർത്തിയുടെയും പവിത്രതയെ ഭഞ്ജിക്കുവാൻ ആരും ഒരുമ്പെട്ടിരുന്നില്ല. ഈ പ്രദേശത്തിന്റെ ചുററും താഴ്വരയും, ഉന്നതതടവും തേയില, കാപ്പി മുതലായ കൃഷിക്കുതക്ക ഫലപുഷ്ടിയുള്ള പ്രദേശങ്ങളുമാണെങ്കിലും അവിടം ദൂഷണം ചെയ്യുന്നതിനെ ഹിന്ദുക്കൾ തുടർച്ചയായി എതിർത്തുവന്നു എന്നാണ് റിപ്പോർട്ട്. ശബരിമലയിലെ വനങ്ങൾക്കുചുററും കാപ്പി, തേയില, റബ്ബർ, ഏലം എന്നീ തോട്ടങ്ങൾ ഉയർന്നുവന്നിട്ടുണ്ട്. ഈ പ്രദേശം ദൂഷണം ചെയ്യാൻ കൂടെക്കൂടെ മററു സമുദായക്കാർ നടത്തിവന്ന ശ്രമങ്ങൾ മുഖ്യമായും ഹിന്ദുക്കളുടെ വിശ്വാസംമൂലമാണ് തടയപ്പെട്ടിരുന്നതെന്നും റിപ്പോർട്ടുണ്ട്. എന്നാൽ ഹിന്ദുക്കൾ പരമ്പരാഗതമായി പുലർത്തിപ്പോരുന്ന പുരാതനമായ ഐതിഹ്യങ്ങളിലും ആശയങ്ങളിലും തത്വങ്ങളിലും വിശ്വാസമില്ലാത്ത ആളുകൾ ഈ പുണ്യസ്ഥലങ്ങളിൽ വേട്ടയ്ക്കായി കയറിയിട്ടുള്ളതും കയറിക്കൊണ്ടിരിക്കുന്നതുമായ ദൃഷ്ടാന്തങ്ങളുണ്ട്. ഇപ്രകാരമുള്ള പുരാതന ക്ഷേത്രങ്ങളിലും പ്രതിഷ്ഠകളിലും ഹിന്ദുക്കൾക്കുള്ള ഭക്തിവിശ്വാസത്തെ അവഗണിച്ചുകൊണ്ട്, ഹിന്ദുക്ഷേത്രങ്ങളുടെ അടിസ്ഥാനപരമായ നിലനിൽപ്പിനെത്തന്നെ വെല്ലുവിളിച്ചുകൊണ്ട് ഇപ്രകാരം പവിത്രതാധ്വംസനപരമായ നടപടികൾ നടത്തിയിട്ടുണ്ടെന്നു ചരിത്രം ആവർത്തിച്ചു രേഖപ്പെടുത്തിയിട്ടുണ്ട്. വിദ്വേഷത്തിന്റെ കൂടെ വരുന്ന മതഭ്രാന്തിന്റെ മാത്രം ഫലമായിട്ടല്ല ഈ പുരാതനമതത്തിന്റെ വലയത്തിൽ മനുഷ്യരാശിയുടെ ഒരു വലിയ വിഭാഗം ഒഴുകിവരുന്നതിനെ തടയുന്നതിനുള്ള ആഗ്രഹത്തിന്റെ ഫലമായിട്ടുകൂടി ഉണ്ടാകുന്നതാണിതു്.

എല്ലാ ജാതിക്കാരിലും വിഭാഗക്കാരിലുംപെട്ട അനേകായിരം ഭക്തജനങ്ങളെ അയ്യപ്പസ്വാമിയെ പ്രാർത്ഥിക്കുന്നതിനായി ആകർഷിച്ചുകൊണ്ടിരിക്കുന്ന പുണ്യക്ഷേത്രങ്ങളിലൊന്നാണിതു്. അയിത്തക്കാർക്കു ക്ഷേത്രപ്രവേശനം നൽകുന്നതിനുവേണ്ടി രാഷ്ട്രപിതാവു് വാദിക്കാൻ തുടങ്ങുന്നതിനു വളരെമുമ്പേ ഈ പുരാതനക്ഷേത്രം ഇൻഡ്യയ്ക്കാകമാനം മാർഗ്ഗദർശനം നൽകുന്ന ദീപമായി പരിലസിച്ചിരുന്നു. ഈ ക്ഷേത്രത്തിൽ താണജാതിക്കാരനായ പുലയനും ഉയർന്ന ജാതിക്കാരനായ ബ്രാഹ്മണനും തോളോടു തോളുരുമ്മിക്കൊണ്ടു പ്രാർത്ഥന നടത്തിയിരുന്നു. ഇക്കാലത്തു വിവിധസമുദായങ്ങൾ തമ്മിലുള്ള സമുദായവിദ്വേഷത്തിന്റെയും രാജ്യവിഭജനത്തിന്റെയും ഫലമായുണ്ടായ ദുഃസ്ഥിതിയിൽ ഹിന്ദുക്കളുടെ ഐക്യത്തെ ഉൽഘോഷിച്ചുകൊണ്ടു് ഈ മകരവിളക്കു നിലകൊള്ളുന്നു. സർവ്വാന്തര്യാമിയായ ദൈവത്തിന്റെ ആരാധനയിൽ ജാതിവിഭാഗഭേദബുദ്ധികൾ കൈവെടിയുന്നതിനുള്ള അടിസ്ഥാനക്കല്ലായി അതു നിലകൊള്ളുന്നു. ദക്ഷിണേൻഡ്യയിലെ, വിശേഷിച്ചും തിരുവിതാംകൂർ-കൊച്ചിയിലെ ചില രാഷ്ട്രീയഹേതുക്കൾ, ഹിന്ദുക്കളുടെ സാമ്പത്തികമായ അധഃപതനം, ക്രിസ്ത്യാനികളുടെ താരതമ്യേന മെച്ചമായ ധനസ്ഥിതി, വിവിധ കാരണങ്ങളാൽ നൂററാണ്ടുകളായി താഴ്ന്ന ജാതിക്കാരായ ഹിന്ദുക്കളെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്തുകൊണ്ടിരുന്ന പരിതഃസ്ഥിതി, ഇവയെല്ലാം ശരിയായിട്ടായാലും അല്ലെങ്കിലും ഹിന്ദുക്കളുടെ കണ്ണു തുറപ്പിക്കുകയും, എസ്. എൻ. ഡി. പി., എൻ. എസ്. എസ്. എന്നീ സംഘടനകളുടെ സംയോജനംമൂലം എല്ലാ ഹിന്ദുക്കളെയും യോജിപ്പിക്കുന്നതിനായി രാഷ്ട്രീയമായോ അല്ലാതെയോ ഉള്ള ഒരു യത്നം ആരംഭിക്കുകയും അതിന്റെ ഫലമായി, ഗണ്യമായിട്ടല്ലെങ്കിലും പ്രചരണപരമായിട്ടെങ്കിലും സാധാരണക്കാരായ ക്രിസ്ത്യാനികളുടെ മനസ്സിൽ പരിഭ്രാന്തിയും നിരാശയും ജനിക്കുകയും അതു ഒരുപക്ഷേ ക്രിസ്ത്യാനികളുടെ വകയായുള്ള പത്രങ്ങളിൽ ശക്തിയായ പ്രചരണത്തിനും ഹിന്ദുക്കളുടെ പത്രങ്ങളിൽ എതിർപ്രചരണത്തിനും ഇടനൽകുകയും ചെയ്തു. മേൽ പറഞ്ഞ മകരവിളക്കു ആയിരമായിരം ഭക്തജനങ്ങളെ

ആകർഷിച്ചുകൊണ്ടിരുന്നു എന്നും അവർ ഭക്തിപാരവശ്യത്തിൽ സ്വയം മറന്നു ശബരിമലയുടെ അടിവാരത്തിൽ ചുററം കിടക്കുന്ന ക്രിസ്ത്യൻ പ്രദേശത്തുകൂടി അനേകം മൈൽ ദൂരം സഞ്ചരിക്കുകയും ചെയ്യുന്നു എന്ന വസ്തുത സഗൗരവം രേഖപ്പെടുത്തേണ്ടതാണ്. ഈ അയ്യപ്പന്മാർ ചിലപ്പോൾ സാധാരണ നടപടി നിബന്ധനകൾ ലംഘിച്ചു ക്രിസ്ത്യാനികളുടെ വകയായുള്ള എസ്റ്റേററുകളിൽ കടക്കുകയും ചെയ്യാറുണ്ട്. ആ ക്രൈസ്തവസമുദായങ്ങളിൽപ്പെട്ട അനേകംപേർ ഉൾപ്പെടുന്നവരായിരിക്കും ഈ അയ്യപ്പന്മാർ. ആ ക്രൈസ്തവർ തങ്ങളുടെ കുട്ടികളുടെ രോഗശാന്തിക്കും കൃഷിവിളവു വർദ്ധനയ്ക്കും വേണ്ടി പ്രാർത്ഥിക്കുകയും വനത്തിലെ പ്രതിഷ്ഠാമൂർത്തിക്കുവേണ്ടി തേങ്ങയും നെയ്യും മററും നൽകുകയും ചെയ്തതിനു ഉദാഹരണങ്ങളുണ്ട്. ഈ പശ്ചാത്തലത്തിൽ ധാരാളം ഭക്തജനങ്ങൾ വന്നു കൂടുന്ന ഈ ക്ഷേത്രം ഹിന്ദുക്കളുടെ ഐക്യത്തെ പ്രദർശിപ്പിക്കുന്ന ഒരു ശക്തിയായും താഴ്ന്ന ജാതിക്കാരായ ഹിന്ദുക്കളെ ക്രിസ്തുമതത്തിലേക്കു പരിവത്തനം ചെയ്യുന്നതിനെ നിയന്ത്രിക്കുന്നതിനുള്ള ഒരു ശക്തിയായും തീർന്നു എന്നു സാമാന്യ ബുദ്ധികൊണ്ടു ഊഹിക്കാവുന്നതാണ്. ക്ഷേത്രത്തിന്റെ ഈ നിലയും അതിനുള്ള സ്വാധീനശക്തിയും മനസ്സിലാക്കിയ രാഷ്ട്രീയ നേതാക്കന്മാർ ഐക്യത്തിനു വേണ്ടിയുള്ള സാധാരണ ഹിന്ദുക്കളുടെ വികാരങ്ങളെ ഉദ്ദീപിപ്പിക്കുന്നതിനും ക്രിസ്തുമതത്തിലേക്കുള്ള പരിവത്തനത്തെ തടയുന്നതിനും അവ പ്രയോജനപ്പെടുത്തുവാൻ ശ്രമിച്ചു. രണ്ടു സമുദായങ്ങളുടെയും ഇടയിൽ ധാരാളം പ്രചരണങ്ങളും എതിർപ്രചരണങ്ങളും അനിയന്ത്രിതമായി തുടർന്നു. ഈ നിർഭാഗ്യകരമായ സംഭവം മൂലം ഹിന്ദുക്കൾ ക്രിസ്ത്യാനികളുടെ ശത്രുക്കളായും ക്രിസ്ത്യാനികൾ ഹിന്ദുക്കളുടെ ശത്രുക്കളായും നിലകൊള്ളുന്നു എന്നു സാധാരണക്കാരായ ഹിന്ദുക്കളും ക്രിസ്ത്യാനികളും കരുതാൻ കാരണമായി. രാഷ്ട്രീയവും മതപരവുമായ ശക്തികൾ എന്തായാലും എസ്. എൻ. ഡി. പി. യോഗത്തെയും എൻ. എസ്. എസ്. സംഘടനയേയും ഒരുമിച്ചുകൊണ്ടു വരുന്ന ആശയം ഹൈന്ദവർ ഭാവിയിൽ ഒരു കൊടിക്കീഴിൽ അണിനിരക്കുന്ന ചിത്രമാണു സാധാരണക്കാരായ ഹിന്ദുക്കൾക്കു നൽകിയതു്. ഈ ഐക്യം അതിന്റെ മതപരമായ തത്വത്തിനു പുറമെ അനേക ശതാബ്ദങ്ങളായി ഹിന്ദുക്കൾ മുഖ്യമായും അധിവസിക്കുകയും ഹിന്ദുമതം പ്രാബല്യത്തിലിരിക്കുകയും ചെയ്ത ഒരു സംസ്ഥാനത്തിൽ വളർന്നുവരുന്ന ക്രിസ്ത്യൻ സ്വാധീനശക്തിയെ ചെറുക്കുന്നതിനാണു ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന ഒരു വിചാരവും അവരിൽ ഉളവായി. ഒരു സംഭവം, അതു് അപ്പോൾ എത്ര അപ്രധാനമായിരുന്നുവെങ്കിലും, രണ്ടു സമുദായങ്ങളിലെയും തൽപ്പരകക്ഷികൾക്കു ചിന്തയ്ക്കു വകനൽകി. അതു് 1125 തുലാമാസത്തിൽ കവിയൂർവച്ചു താഴ്ന്ന ജാതിക്കാരായ ക്രിസ്ത്യാനികളെ വമ്പിച്ച തോതിൽ ഹിന്ദുമതത്തിലേയ്ക്കു പരിവത്തനം ചെയ്ത സംഭവമായിരുന്നു. തൽപ്പരകക്ഷികൾ വീണ്ടും ഇതിൽനിന്നു മുതലെടുക്കുകയും അതിനെ സംബന്ധിച്ചു പത്രങ്ങളിൽ അനാവശ്യമായ പ്രചരണങ്ങൾ ഉണ്ടാവുകയും ചെയ്തു. ക്രിസ്ത്യാനികൾ മതപരിവത്തനത്തിൽ താൽപ്പര്യമുള്ളവരാണെങ്കിൽ—അക്കാര്യത്തിൽ സംശയമില്ല—മതഭ്രാന്തരായ ക്രിസ്ത്യാനികളെ കവിയൂരെ ഈ മതപരിവത്തനം പ്രകോപിപ്പിച്ചിരിക്കുമെന്നുള്ളതിൽ യാതൊരു സംശയത്തിനും വകയില്ല.

ക്രിസ്ത്യാനികൾ മതപരിവത്തനത്തിൽ താൽപ്പര്യമുള്ളവരാണെന്ന വസ്തുത സമ്മതിച്ചുകഴിഞ്ഞാൽ അവക്കു സാധാരണയായി ഏതു വിഭാഗം ആളുകളിൽ നിന്നാണു മതപരിവത്തനം പ്രതീക്ഷിക്കാവുന്നതെന്നുള്ളതാണു അടുത്ത ചോദ്യം. ഈ രാജ്യത്തെ മതപരിവത്തനത്തെപ്പററി പഠിക്കുന്നവക്കു ബോദ്ധ്യമാകും ഹിന്ദുസമുദായത്തിലെ താണപടികളിൽ നിൽക്കുന്നവരുടെ കൂട്ടത്തിൽനിന്നാണു മുഖ്യമായും മതപരിവത്തനം നടക്കുന്നതെന്നു്. ഇവരിൽ അധികം പേരും വിദ്യാവിഹീനരും പരിഷ്കാരം സിദ്ധിക്കാത്തവരും തങ്ങളുടെ മതത്തിലെ തത്വങ്ങളും സിദ്ധാന്തങ്ങളും അറിഞ്ഞുകൂടാത്തവരുമാണ്. ഭൗതികമായ ലാഭങ്ങളെ പ്രതീക്ഷിച്ചു ക്രിസ്തുമതത്തിലേയ്ക്കു മതപരിവർത്തനം ചെയ്യാൻ അവരെ പ്രേരിപ്പിക്കുന്ന ഹേതുക്കളുടെ കൂട്ടത്തിൽ തൊട്ടുകൂടായ്മ, തീണ്ടിക്കൂടായ്മ മുതലായവയും ഉൾപ്പെടുന്നു. ഈ ക്ഷേത്രം അപ്രകാരമുള്ള ധാരാളംപേരെ ആകർഷിച്ചുകൊണ്ടിരുന്നു എന്നു കാണാം. ഉയന്ന ജാതിക്കാരും സംസ്കാരസമ്പന്നരുമായ ഹിന്ദുക്കളെക്കാൾ ഇവരുടെ മനസ്സിലാണു് ഈ മൂത്തിയെപ്പററിയുള്ള വിശ്വാ

സംവർദ്ധിച്ചുകൊണ്ടിരുന്നതു്. അവർ ദൈവീകശക്തിയിൽ വിശ്വസിച്ചു. ക്ഷേത്രത്തെ സമീപിക്കുമ്പോൾ താണജാതിക്കാരായ ഹിന്ദുക്കൾ ഭക്തിപാരവശ്യത്തിൽ മതിമയങ്ങിയ ധാരാളം സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. അതിനാൽ ഈ വിഭാഗക്കാർ ഈ ദേവനും ക്ഷേത്രവും മാത്രമാണ് ദൈവവും ദൈവത്തിന്റെ ആവാസസ്ഥാനവുമെന്നും അതിനുപരി മററു ശക്തിയില്ലെന്നും വിശ്വസിച്ചിരുന്നതായി കരുതുവാൻ കാരണമുണ്ട്. ഈ വീക്ഷണകോണത്തിൽകൂടി നോക്കിയാൽ ഈ പ്രതിഷ്ഠയും ക്ഷേത്രവും ഈ താണജാതിക്കാരായ ഹിന്ദുക്കളുടെ മതപരിവർത്തനത്തിൽ സ്ഥിരമായ പ്രതിബന്ധമായിനിന്നു എന്ന നിഗമനത്തിൽ എത്തുന്നതു് യുക്ത്യാനുസൃതമായിരിക്കും. അങ്ങനെ മതപരിവർത്തനത്തിന്റെ ഈ ഘട്ടത്തിൽ ഈ ക്ഷേത്രം അതിന്റെ വർദ്ധമാനമായിക്കൊണ്ടിരുന്ന ജനസ്വാധീനവും പവിത്രതയുംമൂലം ഹിന്ദുക്കളെ അവരുടെ മതത്തിൽനിന്നു വിട്ടുപോകുന്നതിനെ തടയുന്നതിൽ മാത്രമല്ല വിട്ടുപോയിട്ടുള്ളവരെ തിരിച്ചു മതപരിവർത്തനം ചെയ്യുന്നതിലും വലുതായ പങ്കു വഹിച്ചിരുന്നു.

മേൽവിവരിച്ച പശ്ചാത്തലത്തിൽ നോക്കിയാൽ ശബരിമലയിലെ തീപിടിത്തവും കൊല്ലത്തെ ഹിന്ദുമഹാമണ്ഡല രൂപീകരണവും ഏതാണ്ട് ഒരേ സമയത്തുതന്നെ ആയിരുന്നു എന്നുള്ളതു് സുപ്രധാനമായ ഒരു സംഗതിയായിത്തീരുന്നു. ഹിന്ദുസമുദായത്തിലെ രണ്ടു പ്രധാന വിഭാഗങ്ങളായ നായന്മാരും ഈഴവരും തമ്മിലും ഹിന്ദുക്കളിലെ മററു വിഭാഗങ്ങളുമായും യോജിക്കുന്നതിനു തീരുമാനമെടുത്ത ഹിന്ദുമഹാമണ്ഡല കൺവെൻഷൻ 1125 മേടം 29-ാംനു (1950 മേയ് 12-ാംനു) ആരംഭിക്കുകയും ഇടവം 4-ാംനുവരെ ചർച്ചകൾ നടത്തുകയും ചെയ്തു. സംഭവം നടന്ന ഘട്ടത്തെപ്പററി എത്തിച്ചേർന്നിട്ടുള്ള നിഗമനങ്ങൾ ഞാൻ അടിയിൽ വിവരിക്കുന്നുണ്ട്. അന്വേഷണത്തിൽ കിട്ടിയിട്ടുള്ള ഖണ്ഡിതമായ തെളിവുകളിന്മേലാണ് ഈ നിഗമനങ്ങളിൽ എത്തിയിട്ടുള്ളതു്. ശബരിമല തീപിടിത്തം ഉണ്ടായതു് ഇടവം 6-ാംനുക്കും 11-ാംനുക്കും ഇടയ്ക്കായിരിക്കണം. ഹിന്ദുമഹാമണ്ഡല സമ്മേളനം ഇടവം 4-ാംനു അവസാനിച്ചു. അതിനെത്തുടർന്നുതന്നെ ശബരിമല തീപിടിത്തവും ഉണ്ടായി. ഹിന്ദുമഹാമണ്ഡലനേതാക്കന്മാരുടെ പ്രസംഗങ്ങൾക്കിടയിൽ ഒരുപക്ഷേ വളരെ വികാരാവേശത്തോടെ ക്രിസ്ത്യാനികളേയും ക്രിസ്തുമതത്തേയും പൊതുവായി വിമർശിക്കയും ആ പ്രസംഗങ്ങൾ ക്രിസ്ത്യാനികളുടെ രോഷത്തിനു ഇടനൽകുകയും ചെയ്തു. ക്രിസ്ത്യാനികൾക്കു വിശേഷിച്ചും റോമൻകത്തോലിക്കർ രോഷാകുലരാകാൻ കാരണം ഉണ്ടായി എന്നും അതിന്റെ ഫലമായി ഈ പുരാതന ക്ഷേത്രത്തെ എന്നേക്കുമായി നശിപ്പിക്കുന്നതിനും പുരാതനകാലംമുതൽക്കേ അതു എന്തിനുവേണ്ടി നിലകൊണ്ടിരുന്നുവോ അവയെ ഇല്ലായ്മ ചെയ്യുന്നതിനും വിദ്യാവിഹീനരും നിരക്ഷരരുമായ റോമൻകത്തോലിക്കാ ക്രിസ്ത്യാനികൾക്കു മതിയായ കാരണം ലഭിച്ചു എന്നും ഉള്ള നിഗമനത്തിലെത്തുന്നതു് കേവലം യുക്ത്യാനുസൃതമായിരിക്കും. ശബരിമലക്ഷേത്രം നശിപ്പിക്കുന്നതുകൊണ്ട് ഹിന്ദുമഹാമണ്ഡലത്തേയും അതിന്റെ പ്രവർത്തനത്തേയും നശിപ്പിക്കാമെന്നു ക്രിസ്ത്യാനികൾ സാധാരണ ഗതിയിൽ ചിന്തിക്കാൻ ഇടയില്ലെന്നുള്ള ഒരു വാദം ഉണ്ടായേയ്ക്കാം. ഒരു പ്രത്യേക സമുദായം മതാന്ധമാകുമ്പോൾ അവരുടെ മുഴുവൻ ചിന്തകളും യുക്തിയും നശിച്ചു പ്രതിക്രിയ ചെയ്യാനുള്ള അപ്പോഴത്തെ ലക്ഷ്യത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുമെന്നുള്ളതു് മാത്രമാണ് ഈ വാദത്തിനു നൽകാവുന്ന മറുപടി. ഈ സ്ഥിതിഗതികളിൽ ഹിന്ദുമഹാമണ്ഡലത്തിന്റെ രൂപീകരണവും അതിന്റെ സമ്മേളനത്തിൽ ചെയ്ത അസഹിഷ്ണുതയുണ്ടാക്കുന്ന പ്രസംഗങ്ങളും ഈ നിർഭാഗ്യകരമായ സംഭവത്തിനു കാരണവും പ്രേരണയുമായിത്തീർന്നു എന്ന നിഗമനത്തിൽ എത്തുന്നതു് സ്വാഭാവികമായിരിക്കും. അന്വേഷണത്തിൽ ചുററുപാടുകളെ ആധാരമാക്കിയുള്ള തെളിവുകളിൽ ഇതിൽ ക്രിസ്ത്യാനികൾക്കുള്ള കൈചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നതിനാൽ—അതിന്റെ വിശദവിവരങ്ങൾ ഞാൻ അടിയിൽ പറയുന്നുണ്ട് — പ്രേരണയെ സംബന്ധിക്കുന്ന മുകളിൽ പറഞ്ഞ വസ്തുതകൾ ശേഖരിക്കപ്പെട്ടിട്ടുള്ള തെളിവുകളെ സംബന്ധിച്ചിടത്തോളം അപ്രസക്തമല്ലെന്നു വിശ്വസിക്കുക സ്വാഭാവികമാണ്. കുററക്കാരെ കണ്ടുപിടിക്കുന്നതിനുവേണ്ടി മററു പ്രധാന ചുററുപാടുകളെ അടിസ്ഥാനമാക്കിയുള്ള തെളിവുകളിന്മേൽ ഒരു സാധാരണ തീവയ്പുകേസ്സുപോലെ ഈ കേസിന്റെ അന്വേ

ഷണവും നടത്തി എന്നു കാണിക്കുവാനാണ് ഞാൻ ഇക്കാര്യം ഊന്നി പറയുന്നത്. തുടക്കത്തിൽ കൃത്യത്തിനു പ്രേരണനൽകിയ ഉദ്ദേശം പരിഗണിക്കപ്പെട്ടില്ല. മേൽ പറഞ്ഞ മാർഗ്ഗത്തിൽ അന്വേഷണം നടത്തുകയും നിഗമനങ്ങളിലെത്തുകയും ചെയ്ത ശേഷം സ്വാഭാവികമായി കേസന്വേഷണത്തിനിടയിൽ ഉദ്ദേശ്യത്തിന്റെ കാര്യവും ആവിർഭവിച്ചു. തുടക്കം മുതൽതന്നെ നിഷ്പക്ഷമായ ഒരു മനോഭാവം ഉണ്ടായിരിക്കുന്നതിനു വേണ്ടിയാണ് ഇപ്രകാരം ചെയ്തത്. അന്വേഷണത്തിൽ ഹിന്ദുക്കളുടെയോ മുസ്ലീങ്ങളുടെയോ കൈ ഇക്കാര്യത്തിൽ ഉണ്ടെന്നു തെളിഞ്ഞിരുന്നെങ്കിൽ ഈ കൃത്യം നടത്തുന്നതിനു പെട്ടെന്നുള്ള ഹേതുക്കൾ സ്വാഭാവികമായും നിശ്ചയമായും ഉണ്ടാകുമായിരുന്നു.

ഏകദേശം ഒരു മാസത്തോളം നീണ്ടുനിന്ന അന്വേഷണത്തിന്റെ ആദ്യഘട്ടത്തിൽ സംഭവസ്ഥലത്ത് ക്ലേശകരമായ അന്വേഷണങ്ങൾ നടത്തിയെങ്കിലും കൃത്യം നടന്ന തീയതി കണ്ടുപിടിക്കുവാൻപോലും കഴിഞ്ഞില്ല. കുറ്റകൃത്യം കുറഞ്ഞത് ഏതുസമയത്തിനുള്ളിൽ ചെയ്തിരിക്കുന്നു എന്നു കണ്ടുപിടിക്കുന്നതിനുപോലും കഴിഞ്ഞില്ല. ക്ഷേത്രത്തിലെ പോറ്റിയും കൂട്ടരും ക്ഷേത്രം വിട്ടുപോയ ഇടവം ആറാം തീയതിക്കും പൂജ നടത്തുന്നതിനായി ക്ഷേത്രത്തിൽ തിരിച്ചുവന്നു നാശങ്ങൾ കണ്ട ഇടവം 31-ാം തീയതിക്കും ഇടയ്ക്കു സംഭവം നടന്നു എന്നതുമാത്രമാണ് ഇതു സംബന്ധിച്ചു ആദ്യം ലഭിച്ച തെളിവ്. കേസന്വേഷണത്തിൽ കൃത്യം നടന്ന സമയം ഒരു പ്രധാന ഘടകമാണെന്ന് ആർക്കും അറിയാവുന്നതാണ്. അന്വേഷണ ഘട്ടത്തിൽ അതു സംബന്ധിച്ചും സംശയരഹിതമായ തെളിവു കിട്ടിയില്ല. കൃത്യം നടന്നത് ഇടവം 6-ാം തീയതിക്കും 12-ാം തീയതിക്കും ഇടയ്ക്കാണെന്നു പോലീസിന് നിശ്ചയിക്കാൻ കഴിഞ്ഞത്, ജൂലൈ ഏഴാം തീയതിയാണ്. അതായത് മലയിലെ ചെറുതരം ഉല്പന്നങ്ങൾ അന്വേഷിക്കുന്ന കൂട്ടത്തിൽ ക്ഷേത്രവുംകൂടി സന്ദർശിച്ച ഹിന്ദുക്കളായ കൂലിക്കാരെ ചോദ്യം ചെയ്തശേഷം ഈ ഘട്ടവും ഒരാഴ്ച നീണ്ടുനില്ക്കുന്നു എന്ന വൈഷമ്യം പിന്നേയും നേരിട്ടു. കൂടുതൽ അന്വേഷണം നടത്തിയിട്ടും ക്ഷേത്രം തീവച്ച തീയതി നിശ്ചയമായി കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല. ഞാനും സ്പെഷ്യൽപാർട്ടിയും അന്വേഷണത്തിന്റെ പൂർണ്ണചുമതല ഏറ്റെടുത്തുകൊണ്ട് പ്രവർത്തനം ആരംഭിച്ചതു സെപ്റ്റംബർ 10-ാം തീയതി ആയിരുന്നു. സ്പെഷ്യൽ പാർട്ടി രൂപീകരിച്ച ശേഷമാണ് നീലകണ്ഠൻ എന്ന മലയൻ പണ്ടാരത്തിനെ ചോദ്യം ചെയ്യൽ തുടർന്നതും ഇടവം 10-ാം തീയതിക്കും 11-ാം തീയതിക്കും ഇടയ്ക്കു ശബരിമല ക്ഷേത്രത്തിന്റെ അടുത്തപരിസരങ്ങളിൽ അഞ്ചുപേർ കാണപ്പെട്ടതായുള്ള വിവരം ഗ്രഹിച്ചതും. 11-ാംനു മഴതുടങ്ങിയെന്നും അതിനു രണ്ടുദിവസങ്ങൾക്കു മുമ്പേ പുകകാണുകയുമുണ്ടായി എന്നും നീലകണ്ഠനിൽനിന്നും അറിയുവാൻ കഴിഞ്ഞു. ഇതിൽനിന്നാണ് ഇടവം 6-ാം തീയതിക്കും 11-ാം തീയതിക്കും ഇടയ്ക്കു സംഭവം നടന്നു എന്ന് തീരുമാനിച്ചത്.

മഴയെ അടിസ്ഥാനമാക്കി നോക്കിയാൽ പൊടിയന്റെ സംഘക്കാർ (ഹിന്ദു കൂലിക്കാർ) നീലകണ്ഠനും പറഞ്ഞത് 11-ാം തീയതി ശബരിമലയിലെ ആദ്യത്തെ മഴ തുടങ്ങിയെന്നാണ്. 12-ാം തീയതി പൊടിയൻ ക്ഷേത്രം നശിച്ച അവസ്ഥയിൽ കണ്ടപ്പോൾ മഴ ഒലിച്ചിരുന്നു. അതിനാൽ 6-ാം തീയതിക്കും 11-ാം തീയതിക്കും ഇടയിൽ ക്ഷേത്രത്തിനു തീ വച്ചുവെന്നും തീരുമാനിച്ചു. 6-ാം തീയതി പൂജ കഴിഞ്ഞു 12 മണിയ്ക്കു മുമ്പ് പോറ്റി ക്ഷേത്രം വിട്ടു. കുറ്റക്കാർ 6-ാം തീയതി ഉച്ചതിരിഞ്ഞു ക്ഷേത്രവളപ്പിൽ എത്തിയെന്നും അവരുടെ പ്രവർത്തനം അന്നു രാത്രിയോ, അന്നു രാത്രിയും 7-ാം തീയതി പകലും ക്ഷേത്രവളപ്പിൽ കഴിച്ചുകൂട്ടിയശേഷം 7-ാം തീയതി രാത്രിയോ തുടർന്ന് എന്നും വരാം. ഒറ്റതിരിഞ്ഞ തീർത്ഥാടകനോ, ചുറ്റിസ്സഞ്ചരിക്കുന്ന നായാട്ടു സംഘമോ ക്ഷേത്രത്തിൽ അഭയത്തിനായി വരാൻ ഇടയുള്ളതുകൊണ്ടു പകൽ സമയത്തു ക്ഷേത്രത്തിനു തീവയ്ക്കാൻ ശ്രമം നടത്തിയിരിക്കുകയില്ലെന്നു വിശ്വസിക്കാൻ കാരണമുണ്ട്. സന്ധ്യയ്ക്കുശേഷം ഒരു മനുഷ്യജീവിക്കും വനത്തിൽക്കൂടി കടന്നുപോയി ക്ഷേത്രത്തിലെത്താൻ സാദ്ധ്യമല്ലെന്നു തീർച്ച. അതിനാൽ കൃത്യം ചെയ്തതു രാത്രിയായിരിക്കുമെന്നുള്ളതു മിക്കവാറും തീർച്ചയാണ്. ഇടവം 7-ാംനു രാത്രിയോ 8-ാംനു രാത്രിയോ ക്ഷേത്രത്തിനു തീവച്ചി

രിക്കുന്നതിനാണിടയുള്ളതു്. 9-ാംനു രാത്രിയോ 10-ാംനു രാത്രിയോ ആയിരിക്കാനിടയില്ല. എന്തെന്നാൽ ക്ഷേത്രം തീവച്ചു നശിപ്പിക്കുന്നതിനു കുറഞ്ഞപക്ഷം 12 മണിക്കൂറെങ്കിലും വേണ്ടിവരും. കഴുക്കോലുകൾക്കു താഴെ പിച്ചളത്തകിടു പതിച്ചിട്ടുള്ളതിനാൽ തീ പിടിപ്പിക്കാൻതന്നെ കുറഞ്ഞപക്ഷം രണ്ടു മൂന്നുമണിക്കൂർ നേരത്തെ പ്രയത്നം ആവശ്യമാണു്. ക്ഷേത്രത്തിനു തീ കൊളുത്താൻ നെയ്യും തുണിയും ഉപയോഗിച്ചു എന്നതിനു തെളിവുണ്ടു്. പൊടിയന്റെ സംഘം ക്ഷേത്രം കണ്ടപ്പോഴേയ്ക്കു ക്ഷേത്രം മുഴുവനും വെന്തു നശിച്ചിരുന്നു. ആദ്യത്തെ മഴയ്ക്കു മൂന്നുദിവസം മുമ്പു ധൂമപടലങ്ങൾ കാണപ്പെട്ടു എന്നു നീലകണ്ഠൻ പറയുന്നു. മഴ 11-ാംനുയായിരുന്നു എന്നു വന്നാൽ 9-ാംനു ഉച്ചയ്ക്കായിരിക്കും നീലകണ്ഠൻ പുക കണ്ടതു്. അതിനാൽ ക്ഷേത്രം തീവച്ചതു് 7-ാം തീയതിയോ 8-ാംനുയോ ആയിരിക്കണം. ഏതായാലും മേൽപ്പറഞ്ഞ കാരണങ്ങളാൽ 10-ാംനുയല്ലതന്നെ.

കൃത്യം നടന്നതു് ഇടവം 6-ാംനു വൈകുന്നേരത്തിനും 10-ാംനുയ്ക്കും ഇടയ്ക്കു് എന്നു നിർണ്ണയിച്ചശേഷം വേട്ടക്കാരുടെ സംഘത്തേയും ക്ഷേത്രം സന്ദർശിച്ച മററു് ആളുകളേയും സംബന്ധിച്ചു് ഒരു സൂക്ഷ്മപഠനം നടത്തപ്പെട്ടു. ശബരിമല ക്ഷേത്രത്തേയും ചുററുപാടുകളേയും സംബന്ധിച്ച ഒരു സ്ഥലവിവരണമാണു ചുവടെ ചേർക്കുന്നതു്.

മാർഗ്ഗങ്ങൾ.—1. മൗണ്ടു് എസ്റ്റേററിൽനിന്നു വല്ലകടമലും ചിററംബലമേടുംവഴി ശബരിമല ക്ഷേത്രത്തിലേയ്ക്കുള്ള മാർഗ്ഗം. ഈ മാർഗ്ഗം തെക്കുനിന്നാണു്. അതു ക്ഷേത്രത്തിന്റെ വടക്കേ പടിക്കലേയ്ക്കു നയിക്കുന്നു. ദൂരം എട്ടു മൈൽ മാത്രം.

2. എരുമേലിയിൽ നിന്നു് അഴുത, കരിമല, പമ്പാക്കടവു്, ആനവട്ടം, ശരൻകുററിയാൽ, ശബരിപീഠം എന്നിവിടങ്ങളിൽക്കൂടിയുള്ള മാർഗ്ഗം. ഇതു നടയുടെ തെക്കേ പടിയിൽ എത്തുന്നു. ഇതിനു മേൽപ്പറഞ്ഞ വഴിയുമായി ബന്ധമില്ല. ഈ വഴിക്കു ആകെ ദൂരം 21 മൈൽ വരും.

3. രാജമ്പാറയിൽ നിന്നു നിലയ്ക്കൽക്കൂടിയുള്ള മാർഗ്ഗം എരുമേലിയിൽ നിന്നുള്ള മാർഗ്ഗത്തെ പമ്പാക്കടവിൽവച്ചു സന്ധിക്കുകയും പിന്നീടു ആനവട്ടം, ശരൻകുററിയാൽ, ശബരിപീഠം എന്നിവിടങ്ങളിൽക്കൂടി പോവുകയും ചെയ്യുന്നു. ആകെ ദൂരം 16 മൈൽ.

4. മാതംബമാർഗ്ഗം. കോട്ടയം—കുമളി റോഡിൽ മുണ്ടക്കയത്തുനിന്നും 11 മൈൽ ദൂരെ (35-ാം മൈലിൽ) മാതംബ എസ്റ്റേററിൽ നിന്നും പോകുന്നതാണു് ഈ വഴി. എസ്റ്റേററിൽനിന്നു പന്നിയാർവഴി വെങ്ങമലയിൽക്കൂടി തോളാർമുണ്ണിയിൽ എത്തി മൈലാടി ശിങ്കമ്പാറ, ചിററമ്പലമേടു് എന്നിവിടങ്ങൾ കടന്നു മൗണ്ടു എസ്റ്റേററിൽനിന്നുള്ള മാർഗ്ഗത്തിൽ ക്ഷേത്രത്തിനു രണ്ടരമൈൽ ദൂരെ വച്ചു വരയാററുമൂട്ടു-പൊന്നമ്പലമേടു സന്ധിച്ചു ക്ഷേത്രത്തിന്റെ വടക്കേ പടിയിൽ എത്തണം. ആകെ ദൂരം 21 മൈൽ വരും. കൊയ്നാട്ടു, കുപ്പക്കായം, കൊമ്പൻപാറ, എന്നിവ മാതംബ എസ്റ്റേററിനു സമീപം ചെറുകൃഷികളുള്ള ഒരു മലമ്പ്രദേശത്തു സ്ഥിതിചെയ്യുന്നു. ലൈസൻസും ലൈസൻസില്ലാത്തതുമായ ആയുധങ്ങളോടുകൂടി വനങ്ങളിൽ പ്രവേശിക്കുന്നതു ഒരു സംഘക്കാർ മാത്രമാണെന്നു കേസന്വേഷണത്തിൽ തെളിഞ്ഞു. മേൽപ്പറഞ്ഞ തോട്ടങ്ങളുടേയും എസ്റ്റേററുകളുടേയും ജന്മികൾ താമസിക്കുന്ന ഏററവും അടുത്തുള്ള പ്രദേശങ്ങൾ കാഞ്ഞിരപ്പള്ളി, മുണ്ടക്കയം, മുറിഞ്ഞപുഴ എന്നിവിടങ്ങളാണു്.

5. പെരിയാർ തടാകതീരത്തു് അണയ്ക്കു സമീപംനിന്നുള്ള മാർഗ്ഗം. ഈ മാർഗ്ഗം പച്ചക്കാണം എസ്റ്റേററിൽക്കൂടി പൊന്നമ്പലമേട്ടുവരെ മലയിലെ ആനപ്പാതകളിൽക്കൂടിയാണു്. ഇതു് മൗണ്ടു് എസ്റ്റേററിൽനിന്നുള്ള മാർഗ്ഗത്തിൽ വരയാററുമൂട്ടു-പൊന്നമ്പലമേട്ടു സന്ധിക്കുന്നു. തടാകമാർഗ്ഗം ബോട്ടിൽ കുമിളിയിലേയ്ക്കു പോകാവുന്നതാണു്.

മററുമാർഗ്ഗങ്ങൾ.—മേൽപറഞ്ഞവയാണു് ഏതു സംഘക്കാരും പോകേണ്ട മുഖ്യമാർഗ്ഗങ്ങൾ. സമർത്ഥരായ വേട്ടക്കാർക്കും മലയിലെ ഉല്പന്നങ്ങൾശേഖരിക്കാൻ പോകുന്നവരും വളരെ പ്രയാസപ്പെട്ടു കുറുക്കെ കടന്നു മേൽപറഞ്ഞ ഏതെങ്കിലും മാർഗ്ഗത്തിൽ എത്താറുണ്ടു്.

ശബരിമലപ്രദേശം തീർത്ഥയാത്രയും വൻമൃഗവേട്ടയ്ക്ക് ഏററവും പററിയ സ്ഥലങ്ങളിൽ ഒന്നാണ്. കാട്ടുപോത്തിനെ തീരെ പ്രയാസംകൂടാതെ വെടിവെയ്ക്കാവുന്ന സ്ഥലങ്ങളുണ്ട്. പലതരം കലമാൻകൂട്ടം അവിടെയെല്ലാമുണ്ട്. ആനയെ വെടിവെയ്ക്കുന്നതിനും ദന്തം ശേഖരിക്കുന്നതിനും പോലും കഴിയും. എന്നാൽ ഗെയിം അസോസിയേഷൻെറയും വനം വകുപ്പിലേയും ജീവനക്കാരുടെ അറിവുകൂടാതെ വൻതോതിലുള്ള വേട്ട സാദ്ധ്യമല്ല. താഴെപറയുന്ന സ്ഥലങ്ങളിൽ കാട്ടുപോത്തുകളെ വെടിവച്ചു മാംസം ഉണക്കി കൊണ്ടുപോകാറുണ്ടെന്ന് അന്വേഷണത്തിൽ അറിവായി.

1. പുല്ലുമേട്ട താഴ്വര. അതിന് ക്ഷേത്രത്തിൽ നിന്നു ആറു മൈൽ മാത്രമേ ദൂരമുള്ളു. മൗണ്ട് എസ്റ്റേററിൽനിന്നും മാതംബ എസ്റ്റേററിൽനിന്നുമുള്ള മാർഗ്ഗത്തിൽ കൂടി ഈ സ്ഥലത്തെത്താം. ഇവിടെ കാട്ടുപോത്തു എപ്പോഴും ഉണ്ടാകും.

2. ക്ഷേത്രത്തിൽനിന്നും നാലുമൈൽ മാത്രം അകലെയുള്ള ചിററമ്പലമേട്ട് മാതംബയിലും മൗണ്ട് എസ്റ്റേററിലും നിന്നുള്ള മാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നു. ഇവിടെ കാട്ടുപോത്തും കരടികളും ധാരാളമുണ്ട്.

3. ക്ഷേത്രത്തിന് ആറു മൈൽ അകലെയുള്ള പൊന്നമ്പലമേട്ടിലും കാട്ടുപോത്തുകളെ വെടിവയ്ക്കാറുണ്ട്. ഇതിനെ "കടമാൻ മേട്" എന്നും വിളിച്ചുവരുന്നു. ഈ സ്ഥലം പെരിയാർ അണയുടെ സമീപം നിന്നുള്ള മാർഗ്ഗത്തിലാണെങ്കിലും മാതംബ, മൗണ്ട് എസ്റ്റേററ് എന്നിവിടങ്ങളിൽ നിന്നുള്ള മാർഗ്ഗങ്ങളിൽകൂടി വരുന്നവർക്കും പ്രയാസംകൂടാതെ എത്താവുന്നതാണ്.

4. രാജമ്പാറ മാർഗ്ഗത്തിൽ പമ്പാക്കടവിലും, കല്ലാററിലും സമീപമുള്ള വനങ്ങളിലുമായ ചെറുതരം വേട്ടകൾക്കും മീൻപിടിത്തത്തിനും സൗകര്യങ്ങളുണ്ട്. നിലയ്ക്കലും പമ്പാക്കടവും ക്ഷേത്രത്തിൽ നിന്നും യഥാക്രമം 12 മൈലും ആറു മൈലും അകലത്തിലാണ്.

5. അതുപോലെ തന്നെ എരുമേലി മാർഗ്ഗത്തിൽ ചെറുതരം വേട്ടകളും മീൻപിടിത്തവും നടത്താറുണ്ട്.

ശബരിമല ക്ഷേത്രത്തിനു എട്ടുമൈൽ ചുററുമുള്ള വനപ്രദേശം ഗവണ്മെൻറ് റിസർവ്വ് വനങ്ങളാണ്. അവിടെ ലൈസൻസ്പ്രകാരമുള്ള മൃഗവേട്ട വളരെ അധികം നിയന്ത്രിച്ചിട്ടുണ്ട്. കർശനമായ നിയമങ്ങൾ കർശനമായിത്തന്നെ പാലിക്കണം. കണ്ടമാനമുള്ള വേട്ട നിയമപ്രകാരം അവിടെ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ വെടിവെയ്ക്കേണ്ടമൃഗത്തിൻെറ പ്രായം, ഇനം, കൊമ്പിൻെറ നീളം മുതലായ പരിഗണനകൾക്ക വിധേയമായിട്ടു വേണം വെടിവയ്ക്കാൻ. അയ്യപ്പസ്വാമിയുടെ പൂങ്കാവനമെന്നു കരുതപ്പെടുന്ന ഈ പ്രദേശത്തു സാധാരണയായി ആളുകൾ വേട്ടയ്ക്കു പോകാറില്ലെന്നാണറിയുന്നതു്. വിശേഷിച്ചും ഹിന്ദുക്കൾ ഈ വനങ്ങളിൽ വേട്ടയ്ക്കു ഒരുമ്പെടാറില്ല. മുകളിൽ പറയപ്പെട്ട സ്ഥലങ്ങളിൽ ഹിന്ദുക്കളും ക്രിസ്ത്യാനികളും വെവ്വേറെയും പ്രത്യേകമായും വേട്ടയ്ക്കു പോകാറുണ്ടെന്നും അവിടെ കാട്ടുപോത്തുകളെ എല്ലാക്കാലത്തും വെടിവെയ്ക്കാൻ കഴിയുമെന്നും അന്വേഷണത്തിനിടയിൽ തെളിവുകൾ കിട്ടി. ക്രിസ്ത്യാനികളായ വേട്ടക്കാർ ക്ഷേത്രപരിസരങ്ങളെ വിശ്രമത്തിനും മാംസം ഉണക്കുന്നതിനുമായി ഉപയോഗപ്പെടുത്താറുണ്ടെന്നും അറിയാൻ കഴിഞ്ഞു. സാധാരണയായി വിനോദത്തിനുവേണ്ടിമാത്രമല്ലാതെ ജീവിതമാർഗ്ഗത്തിനുവേണ്ടി മൃഗയാമോഷണം നടത്തുന്ന താഴ്ന്ന ജാതിക്കാരാണിവർ. പൂർണ്ണവളർച്ച പ്രാപിച്ച ഒരു കാട്ടുപോത്തിൽ നിന്നും 100-150 പൗണ്ട് മാംസം കിട്ടും. അതിന് 200-250 രൂപാ വില കിട്ടും. വേട്ടസംഘത്തിൻെറ ചെലവ് 30-40 രൂപയേ വരൂ. അതനുസരിച്ച് നാലഞ്ചുപേരുടെ ഒരാഴ്ചത്തെ പ്രയത്നത്തിൽ 150 രൂപയെങ്കിലും ലഭിക്കുന്നു. ഇതു് മററ് കായികാദ്ധ്വാനത്തെക്കാൾ ലാഭകരമാണല്ലോ. കൂടാതെ വേട്ടക്കാർക്കും അവരുടെ കുടുംബത്തിനും ഒന്നുരണ്ടാഴ്ചയ്ക്കു വേണ്ട മാംസവും കിട്ടുന്നു. ഈ വനങ്ങളിൽ മൃഗയാമോഷണത്തിന്നു ഇക്കൂട്ടരെ പ്രേരിപ്പിക്കുന്നതു് എളുപ്പം പണമുണ്ടാക്കാനും ഭക്ഷണം തേടാനുമുള്ള ഈ ആഗ്രഹമാണ്. ഇപ്രകാരം അനധികൃതമായി വേട്ടയാടുന്നതിനു അവരെ പ്രേരിപ്പിക്കുന്ന മറെറാരു സംഗതി ഉത്തര തിരുവിതാംകൂറിലെ ഈ പ്രദേശങ്ങളിലുള്ള പണക്കാരായ ആളുകൾക്ക കാട്ടുപോത്തിൻെറ

മാസം വരെ പ്രിയമാണെന്നുള്ളതാണ്. അവർ മലമ്പ്രദേശങ്ങളിൽ വസിക്കുന്ന തങ്ങളുടെ ആശ്രിതരെ മൃഗയാമോഷണത്തിന് പ്രേരിപ്പിക്കാറുണ്ട്. ക്രിസ്ത്യൻ സമുദായത്തിലെ പണക്കാരുടെ വിവാഹവിരുന്നിൽ വന്യമൃഗങ്ങളുടെ മാംസം സുപ്രധാനമായി കരുതപ്പെടുന്നു. കരിമ്പനാലിന്റെ വീട്ടിലെ കല്യാണത്തിന് മേടം 31-ാംനു ഒരു മനയാനിക്കൽ കൊച്ചു മാംസം നൽകിയതായി മൊഴിതന്നിട്ടുണ്ട്.

ചുററും ഉയർന്നു നിൽക്കുന്ന മലകളുടെയും കടക്കാൻ നിവൃത്തിയില്ലാത്തതും ആനയും പുലിയും എപ്പോഴും ചുററിത്തിരിയുന്നതുമായ കൊടും വനങ്ങളുടെയും നടുവിലാണ് ശബരിമലക്ഷേത്രം സ്ഥിതിചെയ്യുന്നത്. ഇവിടെ എത്തുന്നതിനുള്ള മേൽവിവരിച്ച പാതകൾ പൊതുജനങ്ങൾ വളരെ അപൂർവ്വമായിട്ടേ ഉപയോഗപ്പെടുത്താറുള്ളു. ശബരിമല തീർത്ഥാടനത്തിനായിട്ടല്ലാതെ ഈ വനങ്ങളിൽ പ്രവേശിക്കേണ്ട ആവശ്യം അവർക്കില്ല. എന്നാൽ മാതമ്പയിൽ നിന്നുള്ള മാർഗ്ഗം തീർത്ഥാടകർ ഒരിക്കലും ഉപയോഗപ്പെടുത്താറില്ല. അതു് ഏറെക്കുറെ വേട്ടക്കാരുടെ ഒരു ഗൂഢമാർഗ്ഗമാണ്. മൃഗയാമോഷണക്കാരും ചെറുതരം ഉല്പന്നങ്ങൾ ശേഖരിക്കാൻ പോകുന്ന കൂലിക്കാരും ഈ മാർഗ്ഗം അവലംബിക്കാറുണ്ട്. ഈ വനപ്രദേശങ്ങളിൽ മലയൻപണ്ടാരങ്ങളും മററു മലവർഗ്ഗക്കാരും സഞ്ചരിക്കുന്നു. ഈ സ്ഥലം മുഴുവൻ ഗവണ്മെൻറ് റിസർവ്വ് സ്ഥലമാണെന്നും വനംവകുപ്പുദ്യോഗസ്ഥന്മാർ അവിടം സന്ദർശിക്കാറുണ്ടെന്നും ഉള്ള കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. എന്നാൽ അവർ വളരെ കണിശമായി അവിടെ റോന്തു ചുററി ആളുകളുടെ പ്രവേശനത്തെയോ സഞ്ചാരത്തെയോ പരിശോധിക്കാറില്ല. അതു് എളുപ്പവുമല്ല. എന്തെങ്കിലും പ്രത്യേക കാര്യം വരുമ്പോഴോ, വല്ല കുററവും ചെയ്തതായിട്ടോ ചെയ്യാൻ പോകുന്നതായിട്ടോ അറിവു കിട്ടുമ്പോഴോ മാത്രമേ വനംവകുപ്പുദ്യോഗസ്ഥന്മാർ ഈ വനങ്ങൾ സന്ദർശിക്കാറുള്ളു എന്നറിയുന്നു. തന്നെയല്ല മഴക്കാലത്തു് ദുർഘടമായ ഈ പ്രദേശത്തു് കടക്കുക മിക്കവാറും അസാദ്ധ്യമാണ്. എന്തെങ്കിലും പ്രത്യേകമായ കാര്യം നിർവ്വഹിക്കാനില്ലെങ്കിൽ ആരും അപ്പോൾ കടക്കുകയുമില്ല. എല്ലാ മാസവും അവസാനത്തിൽ പോററിയും കൂട്ടവും ക്ഷേത്രാധികൃതരും ക്ഷേത്രം സന്ദർശിക്കും. അവർ വണ്ടിപ്പെരിയാർ വഴിയാണു വരുന്നതു്. അതു് ഏതാനും മൈൽ ദൂരത്തേയ്ക്കെങ്കിലും നടന്നുപോകാൻ നല്ല വഴിയാണ്. ക്ഷേത്രത്തിൽ എളുപ്പം എത്തുന്നതിനുള്ള മാർഗ്ഗവും അതാണ്. മററെല്ലാ മാർഗ്ഗങ്ങളും ദുർഘടമാണ്. മകരവിളക്കുകാലത്തു തീർത്ഥാടകർ പോകുന്ന പഴയ എരുമേലിമാർഗ്ഗമാണു മറെറാരു നല്ല വഴി. റാന്നിയിലും മററും നിന്നും ക്ഷേത്രദർശനത്തിനു വരുന്നവർ സാധാരണ ഉപയോഗിക്കുന്നതു രാജമ്പാറ മാർഗ്ഗമാണ്. എന്നാൽ ഈ ഒടുവിൽ പറഞ്ഞ രണ്ടു മാർഗ്ഗങ്ങളും മകരവിളക്കിനല്ലാതെ സാധാരണയായി ഉപയോഗപ്പെടുത്താറില്ല. മേൽ പറഞ്ഞ മൂന്നു മാർഗ്ഗങ്ങളും അടിവാരത്തിലെ ജനവാസകേന്ദ്രങ്ങളിൽനിന്നു പുറപ്പെടുന്നു. ഗെയിം അസോസ്യേഷൻറയും വനംവകുപ്പിലെയും ജീവനക്കാർ കണ്ടുപിടിച്ചേക്കുമെന്നു കരുതി വേട്ടക്കാരും മൃഗയാമോഷണക്കാരും സാധാരണയായി ആ മാർഗ്ഗങ്ങൾ ഉപയോഗപ്പെടുത്താറില്ല. വേട്ടയാടുന്ന മൃഗങ്ങളെയും വഹിച്ചുകൊണ്ടു വരുന്നതു കുററകരമാകയാലും അവയുംകൊണ്ടു ഈ വഴികളിൽക്കൂടി അവർ മടങ്ങിവരാറില്ല. അതിനാൽ ആരും കാണാതെ വേട്ടക്കാർക്കു ശബരിമല പരിസരങ്ങളിൽ പോകാനുള്ള ഏകമാർഗ്ഗം മാതംബയിൽനിന്നുള്ള മാർഗ്ഗമാണ്. മാതംബയും സമീപമുള്ള ജനവാസസ്ഥലങ്ങളുംതന്നെ എളുപ്പം കടന്നുചെല്ലാവുന്നവയല്ല. ഈ സ്ഥലങ്ങളിൽ എത്തേണ്ടവർ കോട്ടയം-കുമിളി റോഡിൽ മുണ്ടക്കയത്തു നിന്നു 11 മൈൽ അകലെനിന്നു റബ്ബർ തോട്ടങ്ങൾവഴി വളരെദൂരം പോയിട്ടു മലമ്പാതകളിൽക്കൂടി ഏകദേശം നാലു മൈൽ നടക്കണം. മാതംബയിൽനിന്നു ശബരിമലയിലേക്കു വരയാററുമുടി, മയിലാടിപ്പാറ, ചിററമ്പലമേട്ട, പൊന്നമ്പലമേട്ട മുതലായ സ്ഥലങ്ങൾ കടന്നുപോകുന്ന വഴി വേട്ടക്കാരെയും, മൃഗയാമോഷണക്കാരെയും, മററു കുററക്കാരെയും സംബന്ധിച്ചിടത്തോളം ഒരു സംരക്ഷിതമാർഗ്ഗമാണ്. എന്തെന്നാൽ വനംവകുപ്പിലെയോ ഗെയിം അസോസ്യേഷനിലെയോ ഉദ്യോഗസ്ഥന്മാർക്കു എളുപ്പം അവിടെ സഞ്ചരിച്ചു കുററകൃത്യങ്ങൾ കണ്ടുപിടിക്കാൻ സാദ്ധ്യമല്ല. കൂടാതെ കൃത്യം നടന്ന കാലഘട്ടത്തിൽ വേട്ടയ്ക്കു പോയ സംഘക്കാരെല്ലാം ഈ പ്രദേശത്തുനിന്നും പോയവരാണെന്നു അന്വേ-

ക്ഷണത്തിൽ തെളിഞ്ഞു. അവർ ക്ഷേത്രപരിസരങ്ങളിലെ വനങ്ങളിൽ എത്തിയിരുന്നതായും സമ്മതിച്ചിട്ടുണ്ട്.

ശബരിമലക്ഷേത്രത്തിനു ചുററുമുള്ള എട്ടു മൈൽ പ്രദേശത്തു ജനവാസമില്ലെന്നു കാണാം. എന്നാൽ ഈ പ്രദേശത്തു വസിക്കുകയും കൂടക്കൂടെ വാസസ്ഥലം മാററുകയും ചെയ്യുന്ന മലയൻ പണ്ടാരങ്ങളും മററു മലവർഗ്ഗക്കാരും ഉണ്ട്. ക്ഷേത്രത്തിനു വളരെയടുത്തു താമസിക്കുന്നതു് നീലകണ്ഠൻ എന്ന മലയൻപണ്ടാരം മാത്രമാണ്. ഇയാളെ കണ്ടുപിടിക്കുന്നതിനായി വളരെനാൾ തുടർച്ചയായ അന്വേഷണം നടത്തി. 22-8-1950-ൽ മാത്രമാണ് അയാളെ കണ്ടുകിട്ടിയതു്. സാമാന്യബുദ്ധി വളരെ കുറവായ ഒരു പ്രാകൃത മനുഷ്യനാണ് അയാൾ. അയാൾ സ്വന്തരീതിയിൽ ഒരു കഥ മനസ്സിലാക്കുകയും പറയുകയും ചെയ്തു. അയാളെ വളരെ സൂക്ഷ്മതയോടെ ചോദ്യം ചെയ്തു. ഏററവും അടുത്തുള്ള ജനവാസസ്ഥലം ഒരു ഗ്രാമമല്ല ഒരു എസ്റ്റേററാണ്. ഇതാണു വണ്ടിപ്പെരിയാറിൽനിന്നു ക്ഷേത്രത്തിലേക്കുള്ള മാർഗ്ഗം കടന്നുപോകുന്ന മൗണ്ട് എസ്റ്റേററ്. എല്ലാ വശങ്ങളിലും ക്രിസ്ത്യാനികളുടെ വകയായ മററു എസ്റ്റേററുകളുണ്ട്. ശബരിമലയുടെ അടിവാരത്തിൽ ഹിന്ദുക്കളുടെ വകയായി തേയിലത്തോട്ടമോ കാപ്പിത്തോട്ടമോ റബ്ബർത്തോട്ടമോ ഉണ്ടോ എന്നു് എനിക്കു സംശയമാണ്. അതിനാൽ ചുററുമെല്ലാം സ്വാധീനമുള്ളതു് ക്രിസ്ത്യാനികൾക്കാണ്. അടിവാരത്തെ താമസക്കാരും അവിടെ തൊഴിൽനടത്തുന്നവരുമായ ക്രിസ്ത്യാനികളുടെ അറിവു കൂടാതെ ഏതെങ്കിലും കുററകൃത്യങ്ങൾ നടത്തുന്നതിനായിട്ടോ ഒരു വിനോദ യാത്രക്കെങ്കിലുമോ ഒരു ഹിന്ദു സംഘത്തിനു ഈ പ്രദേശങ്ങളിൽ കടക്കാൻ സാദ്ധ്യമല്ല.

എല്ലാമാസവും പതിവായി ക്ഷേത്രം സന്ദർശിക്കുന്ന തീർത്ഥാടകരും ക്ഷേത്രജോലിക്കാരും ഒഴിച്ചാൽ, ഒരുസംഘം ഹിന്ദു കൂലിക്കാരല്ലാതെ മറെറാരു ഹിന്ദുസംഘവും സംഭവ കാലത്തു ശബരിമല വനപ്രദേശങ്ങളിൽ പ്രവേശിച്ചതായി യാതൊരറിവും കിട്ടിയിട്ടില്ല. ഈ കൂലിക്കാരുടെ നടപടിയെ സംബന്ധിച്ച വിവരങ്ങൾ അടിയിൽ വിവരിക്കുന്നു.

റാന്നി പകുതി, പെരുനാട്ടു മുറിയിൽ താന്നിമൂട്ടിൽ വീട്ടിൽ 25 വയസ്സുള്ള പാപ്പിപൊടിയൻ സ്വന്തക്കാരായ ഗോവിന്ദൻ, ദാമോദരൻ, നാരായണൻ എന്നിവരുമൊന്നിച്ചു 12-10-1125-ൽ ശബരിമല ക്ഷേത്രത്തിൽ പോയിരുന്നു. അവർ അവിടെ എത്തിയപ്പോൾ തീപിടിച്ചു നശിച്ചുകിടക്കുന്ന ക്ഷേത്രമാണു കണ്ടതു്. പത്തനംതിട്ടയിലെ സയ്യദ് മുഹമ്മദ് എന്ന കൺട്രാക്ടർക്കു വേണ്ടി ചെറുതരം വന ഉല്പന്നങ്ങൾ ശേഖരിക്കുന്നതിനായിട്ടാണു അവർ പോയതു്. അവർ 3-10-1125-ൽ കാലത്തു് 10 മണിക്കു് ലാഹയിൽനിന്നും പുറപ്പെട്ടു നാരായണൻതോട്ടിലെത്തി. അവിടെ അവർക്കു് കൃഷിസ്ഥലമുണ്ട്. അടുത്ത ദിവസം അവിടെനിന്നും അഞ്ചുമൈൽ അകലെയുള്ള നിലയ്ക്കൽ എന്ന സ്ഥലത്തു് അവർ എത്തിച്ചേർന്നു. അവിടെ ഉല്പന്നങ്ങൾ ശേഖരിച്ചുകൊണ്ടു് അഞ്ചു ദിവസം അവർ താമസിച്ചു. അടുത്ത ദിവസം കൊല്ലമൂഴിക്കു അല്പം മുകളിലുള്ള ഒരു സ്ഥലത്തു എത്തി ഒരു താല്ക്കാലിക ഷെഡ്ഡ് കെട്ടി അന്നു അവർ അവിടെ താമസിച്ചു. അടുത്ത ദിവസം കല്ലാറും പമ്പയും സന്ധിക്കുന്ന സ്ഥലത്തുനിന്നും ഒരു ഫർലാങ് മുകളിൽ സ്ഥിതിചെയ്യുന്ന ഒരു സ്ഥലത്തു് അവർ എത്തി. ഇവിടം ക്ഷേത്രത്തിൽനിന്നു് രണ്ടു രണ്ടര മൈൽ അകലെയാണ്. അവിടെ അവർ ഷെഡ്ഡ് കെട്ടിയില്ല. അടുത്ത ദിവസം കല്ലാററിന്റെ തീരത്തു കൂടി അവർ മുകളിലേയ്ക്കുപോയി. ക്ഷേത്രത്തിന്റെ കിഴക്കുള്ള ചേററുവഴിയുടെ അടുത്തു എത്തി. അവിടെ ഒരു പ്ലാവുണ്ട്. അതിൽനിന്നും അവർ ചക്ക പറിച്ചു. അതിനുശേഷം അവർ ക്ഷേത്രത്തിലേക്കു പോയി. വഴിമദ്ധ്യേ അവർ ഒരുകൂട്ടം കാട്ടുപോത്തുകളെ കണ്ടു വെടിവച്ചു. ഫലമുണ്ടായില്ല. അപ്പോൾ കടുത്ത മഴയുണ്ടായിരുന്നു. തലേദിവസവും മഴ പെയ്തിരുന്നു. അവർ ക്ഷേത്രത്തിൽ എത്തിയതു് ഇടവം 12-ാംനു-യായിരുന്നു. അവർ ക്ഷേത്രത്തിൽ തൊഴുന്നതിനായി പതിനെട്ടാംപടിവരെ പോയിട്ടു വടക്കോട്ടു തിരിഞ്ഞു. കുളത്തെ സമീപിച്ചു ദാമോദരൻ പറഞ്ഞു ക്ഷേത്രം കാണാനില്ലെന്നു്. കല്ലാററിൽ കഞ്ഞിവച്ചുകൊണ്ടിരുന്നതിനാൽ ഗോവിന്ദൻ ആ സംഘത്തിലില്ലായിരുന്നു. ക്ഷേത്രത്തിലേക്കു നോക്കിയപ്പോൾ തൂണു് മാത്രമാണു് അവർ കണ്ടതു്. പിന്നീടു് അവർ വടക്കേപടികളിൽക്കൂടി ക്ഷേത്രത്തിൽ കടന്നു് നാലമ്പലത്തിലേക്കു പോയി.

വെന്തു നശിച്ച ക്ഷേത്രത്തിൽ മഴവെള്ളം ഒലിച്ചതു് അവർ കണ്ടു. ശരൻകുററി വഴി അവർ കല്ലാററിലേക്കു മടങ്ങുകയും ശരൻകുററിയാലിനു സമീപം ഒരു ചെറിയ പാട്ടയും ബ്ലാങ്കററും കിടക്കുന്നതു കാണുകയും ചെയ്തു. ധർമ്മമേട്ടിൽ നിന്നു് കുറെ വാഴയിലകൾ മുറിച്ചെടുത്തുകൊണ്ടു് അവർ കല്ലാററിലെത്തി. അപ്പോൾ മഴ പെയ്യുന്നുണ്ടായിരുന്നു. അടുത്തദിവസം രാവിലെ അവർ കല്ലാർ വിട്ടു ഉച്ച തിരിഞ്ഞപ്പോഴേയ്ക്കു നിലയ്ക്കൽ എത്തി. അടുത്തദിവസം ഗോവിന്ദനെ നിലയ്ക്കൽ വിട്ടുകൊണ്ടു അവർ ഉല്പന്നങ്ങൾ ശേഖരിക്കുന്നതിനായി പോവുകയും കൈകുന്നേരം മടങ്ങിയെത്തുകയും ചെയ്തു. ഉള്ളാടന്മാരുൾപ്പെടെ പതിമൂന്നു പേരടങ്ങിയ ഒരു സംഘം വനത്തിലേയ്ക്കു പോകുന്നതായി ഗോവിന്ദൻ പറഞ്ഞു. പൊടിയനും നാരായണനും കല്ലാററിലേയ്ക്കു പോയിട്ടു മടങ്ങിയതായി അവൻ അവരോടു പറഞ്ഞു. അടുത്ത ദിവസം പൊടിയനും കൂട്ടരും നാരായണൻ തോട്ടിൽ എത്തി. രണ്ടു ദിവസം കഴിഞ്ഞു പൊടിയൻ മാത്രം ഊഴത്തിൽ താമസിച്ചു. ശബരിമല ക്ഷേത്രം വെന്തു നശിച്ചതായി കണ്ടു എന്നും കണ്ടൻ എന്ന കുറവനോടു പൊടിയൻ പറഞ്ഞയച്ചു. കണ്ടൻ പോയി പൊടിയന്റെ അമ്മയോടു വിവരം പറഞ്ഞു. തങ്ങളും ഉള്ളാടന്മാരുമല്ലാതെ രാജമ്പാറയ്ക്കൂട്ടുനിന്നും സാധാരണയായി മററാരും വനത്തിലേക്കു പോയിരുന്നില്ലെന്നു ഇക്കൂട്ടർ ഖണ്ഡിതമായി പറയുന്നു. പമ്പാക്കടവു ശബരിമലയിൽനിന്നു രണ്ടുമൂന്നു മൈൽ അകലത്തിലാണു്. വെള്ളത്തിന്റെ ഇരമ്പൽമൂലം ക്ഷേത്രത്തിൽനിന്നു എന്തെങ്കിലും കല്ലാററിൽ കേൾക്കാൻ സാദ്ധ്യമല്ല. ശബരിമലയിലോ ചുററുമോ അവർ മററാരെയും കണ്ടതുമില്ല. അവിടെ എങ്ങും ഒരു ഷെഡ്ഡും അവർ കണ്ടില്ല. അതുകൊണ്ടാണു് അവർ ഷെഡ്ഡു് കെട്ടേണ്ടതായിവന്നതു്. കാഞ്ഞിരപ്പള്ളിയിൽവച്ചു പാപ്പനെ കണ്ടു സംസാരിച്ചു എന്നു പൊടിയൻ പറയുന്നു. തങ്ങൾ വേട്ടയ്ക്കു പോയപ്പോൾ ശബരിമലയിൽ എന്തോ ശബ്ദമൊക്കെ കേട്ടു് അവർ മടങ്ങിപ്പോന്നു എന്നു കുഞ്ഞപ്പൻ പറഞ്ഞതായും പൊടിയൻ പറയുന്നു. നിലയ്ക്കൽനിന്നും ഒരു മാർഗ്ഗമേ ഉള്ളു. അവിടം വന്യമൃഗങ്ങളുടെ ആവാസകേന്ദ്രമാണു്. നീലകണ്ഠൻ എന്ന മലയൻ പണ്ടാരത്തിനെ തനിക്കറിയാമെന്നും മകരവിളക്കു കഴിഞ്ഞ ഉടൻ അവൻ അച്ചൻകോവിലിലേയ്ക്കു പോകുന്നതാണു് താൻ ഒടുവിൽ കണ്ടതെന്നും ഈ സംഘത്തിൽപെട്ട നാരായണൻ പറയുന്നു. നീലകണ്ഠൻ ചിലപ്പോൾ ചില ഉല്പന്നങ്ങൾ അവർക്കു നൽകുമെന്നും പകരം അവർ ഉപ്പും, മുളകും, പുകയിലയും നൽകിയിരുന്നു എന്നും അയാൾ പറഞ്ഞു. അതിനുശേഷം അയാൾ നീലകണ്ഠനെ കണ്ടിട്ടില്ല. നീലകണ്ഠൻ ഒരു പെൺകുട്ടിയെ തേടി പോവുകയായിരുന്നു. 12-10-1125-ൽ തങ്ങൾ ക്ഷേത്രത്തിൽ ചെന്നപ്പോൾ തീക്കനലോ പുകയോ കണ്ടില്ലെന്നും നാരായണൻ പറയുന്നു.

മേൽപ്പറഞ്ഞ സംഘക്കാരിൽ നിന്നാണു ക്ഷേത്രം നശിച്ചതു എന്നായിരിക്കാമെന്നതിനെ സംബന്ധിച്ച അറിവു കിട്ടിയതു്. അതെല്ലാം ഹിന്ദുക്കളാണു്. ജനാബ് സയ്ദ് മുഹമ്മദ് റാവുത്തർ എന്ന കൺട്രാക്ടർക്കുവേണ്ടിയാണു് അവർ ഉല്പന്നങ്ങൾ ശേഖരിക്കുന്നതു്. അവരെല്ലാം നല്ലനടത്തക്കാരായ കൂലിക്കാരാണെന്നും അവരെ സംബന്ധിച്ചു യാതൊരു പരാതിയും ഉണ്ടായിട്ടില്ലെന്നും അവർ വലിയ കണിശക്കാരും ശരിയായി കണക്കുകൾ പാലിക്കുന്നവരും വിശ്വസ്തരുമാണെന്നും കൺട്രാക്ടർ പറയുന്നു. അവരുടെ മൊഴിയുടെ സത്യാവസ്ഥ സൂചിപ്പിക്കുന്ന ഒരു സംഗതിയുണ്ടു്. ക്ഷേത്രം നശിച്ചതു് 12-10-1125-ൽ കണ്ടിട്ടു ഊഴത്തേയ്ക്കു മടങ്ങിവന്ന ശേഷം ക്ഷേത്രം നശിച്ചതായുള്ള വിവരം വീട്ടിലേയ്ക്കു പറഞ്ഞയച്ചതായി അവർ പറഞ്ഞു. ഇതു അന്വേഷണത്തിൽ സത്യമാണെന്നു തെളിഞ്ഞിട്ടുണ്ടു്. അവർ ക്ഷേത്രം നശിപ്പിച്ചിരുന്നെങ്കിൽ തീർച്ചയായും ഊഴത്തു മടങ്ങി വന്ന ഉടൻ വിവരം വീട്ടിലേയ്ക്കു പറഞ്ഞു അയയ്ക്കുമായിരുന്നില്ല. ആ കുററം ചെയ്തിട്ടു ക്ഷേത്രത്തിൽനിന്നു രണ്ടര മൈൽ മാത്രം അകലമുള്ള കല്ലാററിൽ അവർ താമസിക്കുമോ എന്ന കാര്യവും സംശയമാണു്. അവർ നിലയ്ക്കൽവച്ചു നാരായണനേയും ഉള്ളാടന്മാരേയും കണ്ട ഉടൻതന്നെ അവർ കല്ലാററിൽ പോയിരുന്നു എന്നും അവിടെ താമസത്തിനു ഒരു ഷെഡ്ഡു് കെട്ടിയിട്ടുണ്ടെന്നും അവർ പറയുകയുണ്ടായി. ക്ഷേത്രത്തിൽനിന്നു മടങ്ങുന്ന വഴിയിൽ ഒരു ചെറിയ പാട്ടയും കീറിയ ബ്ലാങ്കററും കണ്ടതായി അവരുടെ മൊഴിയിൽ പറഞ്ഞിട്ടുണ്ടു്. ഈ സാധന

ങ്ങൾ പിന്നീട് പോലീസ് കണ്ടെടുത്തിട്ടുണ്ട്. ഈ സംഭവവും അവരുടെ മൊഴിയെ സ്ഥിരീകരിക്കുന്നു. അവർക്ക് നീലകണ്ഠനെ അറിയാമെന്നും മകരവിളക്കിനു ശേഷം അവനെ കണ്ടു എന്നും അവർ പറയുന്നു. ഇടവം 10-ാംനു-യോ, 11-ാംനു-യോ അഞ്ചുപേരടങ്ങിയ ഒരു സംഘത്തെ താൻ കല്ലാററിൽവച്ചു കണ്ടതായി നീലകണ്ഠൻ പറയുന്നു. പൊടിയനും സംഘവും നീലകണ്ഠനെ കണ്ടിരുന്നെങ്കിൽ ആ വിവരം അവർ മറച്ചുവയ്ക്കേണ്ട കാര്യമില്ല. ഈ വസ്തുതകൾക്കെല്ലാം പുറമേ ക്ഷേത്രം നശിപ്പിക്കുന്നതിൽ നാരായണനും കൂട്ടർക്കും യാതൊരു കാര്യസാദ്ധ്യവുമില്ല. അവർക്ക് തന്നത്താൻ ഈ കൃത്യം ചെയ്യാനുള്ള തടസ്ഥവുമില്ല. അവരെ ശരിയായി ചോദ്യംചെയ്തു. വനത്തിലെ അവരുടെ നടപടികളെ സംബന്ധിച്ചു അവർ തൃപ്തികരമായ വിശദീകരണമാണു നൽകിയിട്ടുള്ളതു്.

സമ്പൂർണ്ണവും സമഗ്രവുമായ അന്വേഷണങ്ങൾ നടത്തുകയും അവയുടെ ഫലമായി താഴെപ്പറയുന്ന സംഘങ്ങളുടെ സഞ്ചാരങ്ങളും പ്രവർത്തനങ്ങളും വെളിച്ചത്തുവരികയും ചെയ്തു.

(1) ഔസേഫ് തൊമ്മൻ എന്ന പേരുകൂടിയുള്ള വട്ടക്കുന്നേൽ കുഞ്ഞുപാപ്പനും അയാളുടെ സംഘവും;

(2) പേഴത്തുംവീട്ടിൽ ചാക്കോ, മലയാനിക്കൽ കൊച്ചു എന്നിവരും മൂന്നു കൂലിക്കാരും;

(3) അടയ്ക്കാമുണ്ടയ്ക്കൽ കുഞ്ഞപ്പിയും മുളമാക്കൽ സ്കറിയായും;

(4) പേഴത്തുംവീട്ടിൽ ഔസേഫും മററു ചിലരും.

സംഘം നമ്പർ (1) ഈ സംഘത്തിൽ ആറുപേർ ഉണ്ടായിരുന്നു. അവരെല്ലാം റോമൻ കത്തോലിക്കരും, മതംബാ എസ്റ്റേററിനടുത്തു കൊമ്പൻപാറ താമസക്കാരുമാണ്. സംഘത്തിലെ ഒരംഗമായ അന്തോനി കുഞ്ഞുപാപ്പന്റെ സ്വന്തം സഹോദരനാണ്. മറെറാരംഗമായ പൈലി ഗയിംവാച്ചറായി ഗയിം അസോസിയേഷന്റെ കീഴിൽ ജോലിയുള്ളയാളാണ്. തൊമ്മൻ, ദേവസ്യാ എന്ന രണ്ടുപേർ സഹോദരന്മാരും കുഞ്ഞുപാപ്പന്റെ അയൽക്കാരുമാണ്. നരിപ്പാറകുട്ടി മറെറാരു അയൽവാസിയും. കള്ളിവയലിൽ കുടുംബത്തിൽനിന്നും ഭൂമി പാട്ടത്തിനെടുത്തിട്ടുള്ള കുഞ്ഞുപാപ്പനും തൊമ്മനും ആ കുടുംബത്തിന്റെ ആശ്രിതരുമാണ്. ഇവർക്കെല്ലാം കൃഷിക്കുപുറമേ, വനത്തിൽ അനധികൃതമായി പ്രവേശിച്ചു വേട്ട നടത്തുന്ന തൊഴിലും, സുഖജീവിതത്തിനു പ്രോത്സാഹജനകമായിത്തീർന്നിട്ടുണ്ട്. തൊമ്മനും കുഞ്ഞുപാപ്പനും ലൈസൻസില്ലാത്ത തോക്കുകൾ ഉണ്ട്. മതംബായിൽനിന്നു വേങ്ങമല, തോലാർമുന്നി, വരയാററുമുടി, മടക്കശന്മതയം, മൈലാടി ശിങ്കപ്പാറ, ചിററമ്പലമേട് എന്നീ സ്ഥലങ്ങൾ കടന്നു പൊന്നമ്പലമേടുവരെയുള്ള വനഭാഗങ്ങളിൽ ഇവർ പോകുക പതിവായിരുന്നു. കരിമ്പനാൽ വീട്ടുകാരുടെ വകയായ പച്ചക്കാനം തോട്ടം പൊന്നമ്പലമേട്ടിൽനിന്ന് അവർക്കു കാണാം. മൌണ്ട് എസ്റ്റേററിൽനിന്ന് ശബരിമലയ്ക്കുള്ള റോഡ് ഉപ്പുപാറ തോട്ടത്തിനടുത്തുകൂടെയാണു പോകുന്നതു്. മേൽപ്പറഞ്ഞ ആളുകളെല്ലാം ശബരിമല ക്ഷേത്രം ചിററമ്പലമേട്ടിൽ നിന്നു കണ്ടിട്ടുണ്ടെന്നു പറയുന്നു. പക്ഷേ, ഒരു ചുവന്ന നിറം മാത്രമാണ്—അമ്പലത്തിന്റെ മേൽക്കൂരയായിരിക്കാം—കാണാവുന്നതെന്നുകൂടി അവർ പറയുന്നുണ്ട്. വേട്ടയിൽ കേഴ, കുരങ്ങുകൾ, മാൻ, കാട്ടുപോത്ത് എന്നിവ അവർക്ക് ലഭിക്കാറുണ്ടായിരുന്നു. 1125 മേടം 15-ാംനു ഈ സംഘം കാട്ടിലേയ്ക്കു തിരിച്ചു. അരിയും, ഉപ്പും, മുളകും, രണ്ടോമൂന്നോ ചെമ്പുപാത്രങ്ങളും അവർ എടുത്തിരുന്നു. അവരിൽ രണ്ടുപേർക്ക് തോക്കുകളുമുണ്ടായിരുന്നു. അന്തോനിയും, പൈലിയുമൊഴികെ ബാക്കിയുള്ളവരെല്ലാം മേൽപ്പറഞ്ഞ വഴിയിൽക്കൂടി ചിററമ്പലമേട്ടിലെത്തി അവിടെ താവളമാക്കി. പൈലിയും അന്തോനിയും പടിഞ്ഞാറേപ്പാറ വഴി ചെന്ന് അടുത്തദിവസം ഉച്ചയോടുകൂടി അവരുമായി സന്ധിച്ചു. രാത്രി നിലാവില്ലാത്ത സമയമായിരുന്നു അപ്പോൾ. അന്നുകൂടെ അവിടെ താമസിച്ചശേഷം അടുത്തദിവസം അവർ പൊന്നമ്പലമേട്ടിലെത്തി. കാട്ടിൽ ചിലപ്പോൾ ചെറുസംഘങ്ങളായി തിരിഞ്ഞും മററു ചിലപ്പോൾ കൂട്ടമായും ആണ് അവർ സഞ്ചരിച്ചതു്. അവിടെ ഒരു ഷെഡ്ഡ് കെട്ടി മൂന്നോ നാലോ ദിവസം അവർ താമസിച്ചു. ഈ ദിവസങ്ങളിൽ രണ്ടോ മൂന്നോ കരടികളെ അവർ

കാണുകയുണ്ടായി. അവയ്ക്കു നേരേ അവർ നിറയൊഴിച്ചു. പക്ഷേ അവയ്ക്ക് വെടിയേററില്ല. ഒരു ചെറു കരടി അവരുടെ നേരേ പാഞ്ഞുവന്നു. ഒരു കരടിക്കുട്ടിയെ അവർ പിടിക്കുകയുണ്ടായി. അന്ന് അവർ അവിടെ താമസിച്ചു. അടുത്ത ദിവസം സംഘം മുഴുവനും ചിററമ്പലമേട്ടിലെത്തി മുൻപ് താമസിച്ച ഷെഡ്ഡിൽ കഴിച്ചുകൂട്ടി. ആ ഷെഡ്ഡിൽ നിന്ന് ഒന്നരമൈൽ അകലമുള്ള അപ്പാച്ചിമേട്ടിൽ വച്ച് കുഞ്ഞുപാപ്പനും തൊമ്മനുംകൂടി ഒരു കാട്ടുപോത്തിനെ വെടിവച്ചു. അതിൻെറ മാംസം അവർ എടുത്തു. അടുത്തദിവസം കുഞ്ഞുപാപ്പനും തൊമ്മനും കരടിക്കുട്ടിയേയും കൊണ്ട് മതംബായിൽ തിരിച്ചെത്തി. അതിനടുത്ത ദിവസം കിട്ടൻ എന്ന ഒരു ഈഴവനെക്കൊണ്ട് കരടിക്കുട്ടിയേയും എടുപ്പിച്ച് കുഞ്ഞുപാപ്പൻ കോട്ടയം-കുമളി റോഡിൽ 40-ാം മൈലിലെത്തുകയും കരടിക്കുട്ടിയെ കള്ളിവയൽ എബ്രഹാമിന് കൊടുക്കുകയും ചെയ്തു. ജോസ് കള്ളിവയലിൻെറ സഹോദരനാണ് ഈ എബ്രഹാം കള്ളിവയൽ. എബ്രഹാം കള്ളിവയൽ അദ്ദേഹത്തിൻെറ വീട്ടിൽത്തന്നെ ഉണ്ടായിരുന്നു. കുഞ്ഞുപാപ്പനും കിട്ടനും അന്നു അവിടെ അത്താഴം കൊടുത്തു. അടുത്തദിവസം എബ്രഹാമിൽ നിന്ന് വായ്പയായി കുഞ്ഞുപാപ്പൻ നൂറു രൂപ വാങ്ങി. പക്ഷേ കരടിക്കുട്ടിയുടെ വിലയായി യാതൊന്നും വാങ്ങിയില്ല. ഈ സംഖ്യയ്ക്ക് രസീതോ മറേറതെങ്കിലും രേഖയോ കുഞ്ഞുപാപ്പൻ നൽകിയുമില്ല. തുക ഒരു നൂറു രൂപ കറൻസിനോട്ടായിരുന്നുവെന്നും 40-ാം മൈലിലെ ഒരു കച്ചവടക്കാരനായ കളത്തിങ്കൽ അഫ്റേയിമിൻെറ പക്കൽനിന്നും അതു മാററി ചില്ലറവാങ്ങിയെന്നും കുഞ്ഞുപാപ്പൻ പറയുന്നുണ്ട്. അതിനുശേഷം അവർ വീട്ടിലേയ്ക്കു മടങ്ങി രാത്രി കൊമ്പൻപാറ താമസിച്ചു. പിറേറദിവസം അവർ വീണ്ടും കാട്ടിലേയ്ക്കു പോയി സംഘത്തിലെ മററംഗങ്ങളുമായി ചേരുകയും അവിടെ തങ്ങുകയുംചെയ്തു. അതിനടുത്തദിവസം അന്തോനിയും പൈലിയും കടമാൻമാംസവുംകൊണ്ട് മതംബായിലേക്ക് പോകുകയും സംഘത്തിലെ മററംഗങ്ങൾ ചിററമ്പലമേട്ടിൽത്തന്നെ താമസിക്കുകയുംചെയ്തു. അടുത്തദിവസം അവർ വീണ്ടും കരടിയെ വെടിവച്ച സ്ഥലത്തെത്തി. കുഞ്ഞുപാപ്പന് പനി പിടിച്ചു. അവർ ഏഴുദിവസം അവിടെ താമസിച്ചു. ഏഴാംദിവസം പൈലിയും അന്തോനിയും പടിഞ്ഞാറേപ്പാറ വഴി തിരിച്ചുവന്നു. വഴിമദ്ധ്യേ അടയ്ക്കാമുണ്ടയ്ക്കൽ കുഞ്ഞപ്പിയേയും മലമാക്കൻ സ്കറിയായെയും കണ്ടുവെന്നും ഓരോരുത്തർക്കും ഒരു റാത്തൽ കടമാൻഇറച്ചി വീതം നൽകിയെന്നും പൈലിയും അന്തോനിയും പറയുന്നു. അന്ന് ഇവരെല്ലാം കരടിയെ വെടിവച്ച സ്ഥലത്തു താമസിച്ചു. അടുത്ത ദിവസം അവർ മടക്കയാത്ര തിരിച്ചു. പൈലിയും അന്തോനിയും പടിഞ്ഞാറേപ്പാറ എത്തുകയും, തലേദിവസം താൻ പിടിച്ചെടുത്ത ലൈസൻസില്ലാത്ത ഒരു തോക്ക് തിരിച്ചുകൊടുത്ത് പത്തുരൂപയുടെ അന്യായലാഭം പൈലി കരസ്ഥമാക്കുകയും ചെയ്തു. നാലു മണിക്ക് പൈലിയും അന്തോനിയും കൂട്ടുകാരോടു വീണ്ടും ചേർന്നു. ഇതിനിടയ്ക്കു മററുള്ളവർ രണ്ടു കാട്ടുപോത്തുകളെ വെടിവെച്ച് മാംസം ശേഖരിച്ചു. ഇതിൻെറ മൂന്നാംദിവസം ആദ്യംപറഞ്ഞ വഴി അവർ മടങ്ങി. ഏകദേശം രണ്ടു ഫർലാംഗ് ദൂരം ഇവർ ചെന്നപ്പോൾ അഞ്ജനൻകോട്ടയ്ക്കു സമീപം, പേഴത്തുംവീട്ടിൽ ചാക്കോ, കണയാനിക്കൽ കൊച്ചു, മൂന്നു കൂലിക്കാർ എന്നിവരെന്ന് അവർ പിന്നീടു മനസ്സിലാക്കിയ നാലഞ്ചു ആളുകളെ കാണുകയുണ്ടായി. കരിമ്പനാൽ വീട്ടുകാരുടെവക പുറക്കയത്തുള്ള സ്ഥലത്തുണ്ടായ മേലുദ്ധരിച്ച താമസങ്ങളെപ്പററി ചാക്കോ പറയുകയുണ്ടായി. ശബരിമലക്ഷേത്രത്തിന് ആറോ ഏഴോ മൈൽ അകലെ ഒരു സ്ഥലത്തുവച്ച് ഈ ചാക്കോയും സംഘവും കാണപ്പെട്ടു. കുഞ്ഞുപാപ്പൻെറയും അയാളുടെ സംഘത്തിൻെറയും കൈവശം ഏകദേശം 150 റാത്തൽ പോത്തിൻ മാംസം ഉണ്ടായിരുന്നു. ഒരു റാത്തൽ മാംസത്തിന് ഒന്ന് ഒന്നേകാൽ രൂപ വിലയുണ്ട്. അവർ പൈലിയുടെ വീട്ടിലെത്തി ഇറച്ചി പങ്കിട്ടെടുത്തു. ഈ പൈലി ഗയിം വാച്ചറാണ്. അയാളുടെ ജോലിയോ വനങ്ങളിൽ ലൈസൻസില്ലാതെ വേട്ട നടത്തുന്നതു കണ്ടുപിടിക്കലും. പൈലിയുടെ ഭാര്യയും കുട്ടികളും മതംബായിലാണ് താമസം. ഭാര്യക്ക് മതംബാ എസ്റ്റേററിൽ ജോലിയുണ്ട്. കഴിഞ്ഞ ഒന്നരക്കൊല്ലമായി കുഞ്ഞുപാപ്പനും പൈലിയും സ്നേഹിതന്മാരാണ്. തൻെറവക ഭൂമിയിൽ ജോലിചെയ്യുന്ന കൂലിക്കാർക്ക് ശമ്പളം മാംസമായി കൊടുക്കാറ

ണ്ടെന്നും കുഞ്ഞുപാപ്പൻ പറയുന്നുണ്ട്. വനത്തിൽനിന്ന് അവർ തിരിച്ചുവന്നതിന്റെ രണ്ടാംദിവസം, റൈട്ടർ വറുഗീസൊന്നിച്ച് മതംബായിലുണ്ടായിരുന്ന മുണ്ടക്കയം പൊലീസ് ഇൻസ്പെക്ടർ ശ്രീ. ലോപ്പസിന്റെ കൂടെ പോകുവാൻ പൈലി പോയി കുഞ്ഞുപാപ്പനെ വിളിച്ചു. കുഞ്ഞുപാപ്പനും, അന്തോനിയും തൊമ്മനും ഉടൻതന്നെ ഇൻസ്പെക്ടറെ അനുഗമിക്കുവാനെത്തി. ഇൻസ്പെക്ടറുടെ കൂടെ രണ്ട് പൊലീസ് കാൺസ്റ്റബിൾമാരേയും കുഞ്ഞുപാപ്പൻ കണ്ടു. അന്നു വൈകുന്നേരവും രാത്രിയും തോട്ടം അതൃത്തികളിലെല്ലാം ചുറ്റിത്തിരിഞ്ഞുവെങ്കിലും യാതൊന്നും കിട്ടിയില്ല. അടുത്ത ദിവസം ഇൻസ്പെക്ടരും കൂട്ടരും കാട്ടിൽ എണ്ണയ്ക്കാപ്പിള്ളിവരെ വേട്ടയ്ക്കുപോയശേഷം വൈകുന്നേരം മടങ്ങിയെത്തി. ഇൻസ്പെക്ടർ അതിനുശേഷം മുണ്ടക്കയത്തേയ്ക്കുപോയി. അന്നു പൈലിയ്ക്കും കുഞ്ഞുപാപ്പനും പനിവന്നു. പൈലി കുറേനാൾ ആശുപത്രിയിലായി. കുഞ്ഞുപാപ്പൻ തന്റെ കൃഷികാര്യങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്നു. ഏകദേശം മൂന്നാഴ്ചക്കാലം കളപറിക്കലുണ്ടായിരുന്നു. പക്ഷെ ഏതാണ്ട് പത്തുപേരുടെ ജോലി ബാക്കികിടക്കവേ കുഞ്ഞുപാപ്പൻ വീണ്ടും കാട്ടിലേയ്ക്കുപോയി കരിമ്പനാൽതോട്ടം റൈട്ടർ ഔസേഫിന്റെ മകൻ പേഴത്തുംവീട്ടിൽ ഔസേഫ് മതംബായ്ക്ക് പോയി മുറിഞ്ഞപുഴക്ക് പോകാൻ കുഞ്ഞുപാപ്പനോട് പറഞ്ഞു. മുറിഞ്ഞപുഴ ടോൾഗേററിന് സമീപമുള്ള കാവുങ്ങൾ പീടികയിൽനിന്ന് ചാക്കോ കടമായി സാമാനങ്ങൾ വാങ്ങിയെന്ന് കുഞ്ഞുപാപ്പൻ പറയുന്നു. കുഞ്ഞുപാപ്പൻ മതംബായിലേയ്ക്ക് തിരിച്ചുവന്നു. അതിനടുത്തദിവസം കുഞ്ഞുപാപ്പനും, അന്തോനിയും, കമ്പളന്താനം തൊമ്മനും, ഔസേഫ്, ചാക്കോ, രണ്ടു കൂലിക്കാർ ഇവരുമായി മതംബായിൽനിന്ന് പൊന്നമ്പലമേട്ടിലേയ്ക്കു പോയി. കരിമ്പനാൽ മുതലാളിക്കുവേണ്ടി ഏലച്ചെടി പറിക്കുന്നതിനാണ് അവർ പോയതെന്ന് പറയപ്പെടുന്നു. പൊന്നമ്പലമേട്ടിലെ അവരുടെ താമസത്തിന്റെ നാലാം ദിവസം അവർ കാട്ടുപോത്തിനെ വെടിവച്ച് ഇറച്ചി സംഭരിച്ചു. ഏലച്ചെടികൾ കിട്ടുന്നില്ലെന്ന വസ്തുത മുതലാളിയെ അറിയിക്കുവാൻ ഔസേഫ് മുറിഞ്ഞപുഴെ പോയിട്ട് അടുത്തദിവസം തിരിച്ചുവന്നു. സത്രത്തിനടുത്തുവച്ച് ഒരു പാണ്ടിക്കാരനിൽനിന്നും ശബരിമലക്ഷേത്രത്തിൽ കള്ളന്മാർ കയറിയെന്നും ക്ഷേത്രം ദഹിപ്പിച്ചുവെന്നും, പൊലീസ് ഇൻസ്പെക്ടർ ജനറലും റിസർവ്വും വരുന്നുണ്ടെന്നും വിവരം ലഭിച്ചതായി ഔസേഫ് കൂട്ടരോട് പറഞ്ഞുവെന്ന് പറയപ്പെടുന്നു. ഉടൻതന്നെ മടങ്ങിപ്പോകാൻ അവർ തീരുമാനിച്ചു. അതനുസരിച്ച് അവർ മേട്ടിൽ വന്നു താമസിച്ചു. അടുത്തദിവസം കുഞ്ഞുപാപ്പൻ മേട്ടിലെത്തിയപ്പോൾ ശബരിമലയ്ക്കുള്ള റോഡ് വഴി ഒരു നല്ലസംഖ്യ ആളുകൾ പോകുന്നതുകണ്ടു. അതു് റിസർവ്വ് പോലീസാണെന്ന് അയാൾ വിചാരിച്ചു. ഉടൻതന്നെ അവരെല്ലാം മേടുവിട്ടു എണ്ണയ്ക്കാപ്പിള്ളിയിൽ വന്നെത്തി. കുഞ്ഞുപാപ്പനും അന്തോനിയും അവിടെ തങ്ങുകയും മററുള്ളവർ അവരവരുടെ വീടുകളിലേയ്ക്ക് പോകയും ചെയ്തു. കുഞ്ഞുപാപ്പനും അന്തോനിയും അവിടെ അഞ്ചാറു ദിവസം താമസിച്ചു. എണ്ണയ്ക്കാപ്പിള്ളിയിൽ നിന്നും, റിസർവ്വ് പോലീസിനെ കണ്ട സ്ഥലത്തേയ്ക്ക് ഏകദേശം 12 മൈൽ ദൂരമുണ്ട്. മനയാണിക്കൽ കൊച്ചുവും മററു നാലു പേരും എണ്ണയ്ക്കാപ്പിള്ളിയിൽ വച്ച് ഇവരോടു ചേരുകയും ഇവരൊന്നിച്ച് നാലോ അഞ്ചോ ദിവസം താമസിയ്ക്കുകയും ചെയ്തു. കോയ്നാട്ട് തനിയ്ക്കറിയാമെന്നു കുഞ്ഞുപാപ്പൻ പറയുന്നു. കൊമ്പൻപാറ പ്രദേശത്തു മററു ലൈസൻസില്ലാത്ത വേട്ടക്കാരില്ലെന്നും അയാളോ, സംഘമോ, പ്രസക്തമായ കാലഘട്ടത്തിൽ വനത്തിൽ മറെറാരുവരേയും കണ്ടില്ലെന്നുംകൂടി അയാൾ പറയുന്നുണ്ട്. മേൽപ്രസ്താവിച്ച വഴിയിൽക്കൂടി പച്ചക്കാനം തോട്ടത്തിലേയ്ക്ക് കുഞ്ഞുപാപ്പൻ പോയിട്ടുണ്ട്. മലപണ്ടാരം നീലകണ്ഠനെ അയാൾക്ക് അറിഞ്ഞുകൂടെന്നും തങ്ങൾ പൊന്നമ്പലമേട്ടിലായിരുന്നപ്പോൾ പച്ചക്കാനം തോട്ടത്തിൽനിന്നു പൊന്നമ്പലമേട്ടിലേയ്ക്ക് ആരും വരുന്നതു കണ്ടിട്ടില്ലെന്നും അയാൾ പ്രസ്താവിക്കുന്നു. കമ്പളന്താനത്ത് തൊമ്മൻ, വട്ടക്കുന്നേൽ അന്തോനി, മനയാണിക്കൽ കൊച്ച്, നരിപ്പാറ കൊച്ചുകുട്ടി ഇവരെല്ലാം വനാന്തർഭാഗത്തുള്ള തങ്ങളുടെ സഞ്ചാരത്തെ സംബന്ധിച്ച് കുഞ്ഞുപാപ്പന്റെ പ്രസ്താവനയെ പിൻതാങ്ങുന്നു.

രണ്ടാമത്തെ സംഘം കുഞ്ഞുപാപ്പന്റെ സ്യാലൻ മനയാണിക്കൽ കൊച്ചു (കരുവിള); പേഴത്തുംവീട്ടിൽ ചാക്കോ (കരിമ്പനാൽതോട്ടം റൈട്ടർ ഔസേ

ഫിന്റെ രണ്ടാമത്തെ മകൻ) കുഞ്ഞു, കൊച്ചപ്പു, മറ്റൊരുവൻ എന്നിങ്ങനെ മൂന്നു കൂലിക്കാർ എന്നിവരടങ്ങിയതാണ്. കരിമ്പനാൽ വീട്ടിലെ കല്യാണദിവസമായ 1125 ഇടവമാസം 1-ാം തീയതിയാണ് അവർ തിരിച്ചതു്. 1125 മേടം 31-ാം തീയതി കല്യാണം സംബന്ധിച്ച് കരിമ്പനാൽ വീട്ടിലേയ്ക്കു് മാൻ ഇറച്ചി താനും, ചാക്കോയും ചാക്കോയുടെ അഛനും സഹോദരനും കൂലിക്കാരൻ കുഞ്ഞും കൂടി കൊണ്ടുപോയി എന്നു് കൊച്ചു് പറയുന്നു. 1-10-1125-ൽ തിരിച്ച ഈ സംഘം അഴുതയിലെത്തി അവിടെ താമസിച്ചു. രാത്രി നിലാവില്ലാത്ത കാലമായിരുന്നു അപ്പോഴും. അടുത്ത ദിവസം അവർ അഴുതയിൽതന്നെ താമസിച്ചു. അതിനടുത്തദിവസം അവർ കരണ്ടപാറമുണിയിലെത്തി അവിടെ താമസിച്ചു. പിറ്റേദിവസം അവർ അഞ്ജനൻകോട്ട എത്തി. വടക്കന്നേൽ കുഞ്ഞുപാപ്പനും കൂട്ടരും കുറെ അകലേ കൂടി പോകുന്നതു് അവർ കണ്ടു. അന്നു് അവർ പൊന്നമ്പലമേട്ടിലാണ് താമസിച്ചതു്. പൊന്നമ്പലമേട്ടിൽ ഇറച്ചിയുടെ അവശിഷ്ടങ്ങൾ അവർ കണ്ടു. അന്നു് അവർ ഒരു കാട്ടുപോത്തിനെ വെടിവച്ചു. ഇറച്ചിയുമായി അഞ്ജനൻകോട്ടയ്ക്കു അടുത്തദിവസം പോയി അന്നവിടെ താമസിച്ചു. അവർ പോത്തിനെ വെടിവച്ച സ്ഥലത്തു നിന്നു് അഞ്ജനൻകോട്ടയ്ക്കു് നാലോ അഞ്ചോ മൈലുണ്ടു്. അടുത്ത ദിവസം അവർ വീട്ടിൽ മടങ്ങിയെത്തി. ഏലച്ചെടി പറിക്കുവാൻ കുഞ്ഞുപാപ്പനും മററുള്ളവരും കാട്ടിൽ വന്നപ്പോഴാണ് തീപിടിത്തം കൊണ്ടുണ്ടായ ക്ഷേത്രനാശത്തെപ്പററി അയാൾ അറിഞ്ഞതെന്നു് കൊച്ചു് പറയുന്നു. വീണ്ടും കൊച്ചുവും മററു നാലുപേരും കൂടി മിഥുനമാസാരംഭത്തിൽ എണ്ണയ്ക്കാപ്പിള്ളിയിലേയ്ക്കു് പോകുകയും, തന്റെ സ്യാലൻ അന്തോനിയേയും കുഞ്ഞുപാപ്പനേയും കാണുകയും ചെയ്തു.

മൂന്നാമത്തേ സംഘം അടയ്ക്കാ മൂണ്ടയ്ക്കൽ കുഞ്ഞപ്പി, മലമാക്കൽ സ്കറിയാ, കടപ്പൂർ മത്തായി എന്നിവരാണ്. അവർ മേടം ആരംഭത്തിലാണ് പോയതു്. കളപറിക്കുവാനുള്ള സമയമായില്ലെന്ന വസ്തുത മുൻനിറുത്തിയാണ് അവർ തിരിച്ച സമയത്തെപ്പററി അനുസ്മരിക്കുന്നതു്. ഒരു ദിവസം വൈകുന്നേരം 4 മണിക്കു് തിരിച്ചു് അഴുതാ തീരത്തിൽ അവർ താമസിച്ചു. അടുത്തദിവസം 11 മണിക്കു് അവർ മൈലാടി ശിംഗപ്പാറ എത്തിയപ്പോൾ വടക്കന്നേൽ കുഞ്ഞുപാപ്പനും, തൊമ്മനും കിഴക്കോട്ടു പോകുന്നതു കണ്ടു. അവർ ഇവരെ കാണുകയോ സംസാരിക്കുകയോ ഉണ്ടായില്ല. കുറേക്കഴിഞ്ഞു കുഞ്ഞുപാപ്പനും തൊമ്മനും ഭക്ഷണം കഴിക്കുന്നതു് ഇവർ കണ്ടു. അടുത്ത ദിവസം ഇവർ കാട്ടിലേയ്ക്കു പോകുമ്പോൾ രണ്ടു് ചുമടു് ഇറച്ചിയുമായി പൈലിയും അന്തോനിയും വരുന്നതു കണ്ടു. പൈലിയും അന്തോനിയും ഇവക്കു് രണ്ടു റാത്തൽ ഇറച്ചികൊടുത്തു. രണ്ടു് മലയണ്ണാനെ വെടിവെച്ചെടുത്തുകൊണ്ടു് ഇവർ അഴുതയ്ക്കു് മടങ്ങി. അഴുതയിൽ വച്ചു് ഇവർ ഒരു കുരങ്ങിനെ വെടിവെച്ചു. അവരുടെ ചോദ്യത്തിനു് തന്റെ കൂട്ടത്തിൽ നാലുപേരേ ഉള്ളുവെന്നു് അന്തോനി മറുപടി പറഞ്ഞു.

നാലാമത്തേതു് പേഴത്തും വീട്ടിൽ ഔസേഫിന്റെ സംഘമാണ്. ഇടവം അവസാനത്തിലോ മിഥുനം ആദ്യമോ ആണ് താൻ കാട്ടിൽ പോയതെന്നു് ഈയാൾ പറയുന്നു. ഇയാൾ ഒരു കൂട്ടം സംഘടിപ്പിച്ചു. വടക്കന്നേൽ കുഞ്ഞുപാപ്പൻ, പേഴത്തും വീട്ടിൽ ചാക്കോ, അന്തോനി, കമ്പളന്താനം തൊമ്മൻ, അയാൾ, കുഞ്ഞുൾപ്പെടെ മൂന്നു കൂലിക്കാർ എന്നിവരത്രേ ആ സംഘം. മുറിഞ്ഞ പുഴയിൽ നിന്നു് ആഹാരസാധനങ്ങൾ വാങ്ങിയ ശേഷം അവരെല്ലാം വെള്ളാനിയിൽ നിന്നു് തിരിച്ചു. അന്നേദിവസം അഴുതയിൽ താമസിച്ചിട്ടു് പിറേറന്നു് അവർ പൊന്നമ്പലമേടിലേക്കു് പോയി. അവിടെ നിന്നും അയാൾ തനിയെ പച്ചക്കാനം തോട്ടത്തിലെത്തി തോട്ടം സൂപ്രണ്ടിനു് ഒരെഴുത്തു കൊടുത്തശേഷം തിരിയെ വന്നു. ഏലച്ചെടികൾ ലഭിക്കായ്കയാൽ വിവരം തന്റെ അഛനെ അറിയിക്കുവാൻ അയാൾ മുറിഞ്ഞപുഴയ്ക്കു് തിരിച്ചു. വഴിയിൽ പടിഞ്ഞാറേപ്പാറവെച്ചു് ക്ഷേത്രദഹനം സംബന്ധിച്ച വിവരം പോററിയിൽ നിന്നു് അറിഞ്ഞുവെന്നു് ഒരു പാണ്ടിക്കാരൻ അയാളോടു പറഞ്ഞു. അയാൾ മുറിഞ്ഞപുഴെ പോയെങ്കിലും ക്ഷേത്രം തീപിടിച്ച വിവരം ഒരുത്തരേയും അറിയിച്ചില്ല. അയാൾ തിരിയെ വന്നു് പൊന്നമ്പല മേടിലുള്ള തന്റെ കൂട്ടരോടു് പടിഞ്ഞാറെപ്പാറവെച്ചു കേട്ടവാർത്ത അറിയിച്ചു. ഇതിനിടയിൽ അയാളുടെ കൂട്ടർ ഒരു കാട്ടുപോത്തിനെ വെടിവെച്ചിരുന്നു. അടുത്തദിവസം അവരെല്ലാം മടങ്ങി എണ്ണയ്ക്കാപ്പിള്ളിയിൽ എത്തി. അന്തോ

നിയും കുഞ്ഞുപാപ്പനും അവിടെ താമസിച്ചു. മററുള്ളവർ വീടുകളിലേയ്ക്കു പോയി. അതിന് മുൻപിലത്തെ മകരമാസം കരിമ്പനാൽ കൊച്ചുകുഞ്ഞു, തെള്ളമററം കുട്ടിയച്ചൻ, കല്ലറയ്ക്കൽ പാപ്പച്ചൻ, പൊടിമിററം വറുഗീസ്, കരിപ്പാപ്പറമ്പിൽ ദേവസ്യാ, വടക്കേപ്പറമ്പിൽ തൊമ്മൻ, പൊട്ടങ്കുളം തോമസ്, അയാറം (ഔസേപ്പ്) അഞ്ചു കൂലിക്കാർ ഇത്രയും പേർ ഒരു ജീപ്പിൽ അഴുത ചുരത്തുകടവിലേക്ക് പോയി. അവർ അന്നു അഴുതയിൽ താമസിച്ചു. നിലയ്ക്കൽ ഉണ്ടായിരുന്നതായി കരുതപ്പെട്ട പള്ളിയുടെ അവശിഷ്ടങ്ങൾ അവിടെ കാണുമോ എന്നു തിരക്കുകയായിരുന്നു അവരുടെ സന്ദർശനോദ്ദേശം. അടുത്ത ദിവസം അവർ പമ്പയിലെത്തി പുതുശ്ശേരിയിൽ താമസിച്ചു. പിറേറ ദിവസം അവർ കൊല്ലമൂഴിക്കു പോകുകയും, കൂലിക്കാരെ പമ്പാക്കടവിലേയ്ക്കു പോകാൻ നിർദ്ദേശിച്ചശേഷം പള്ളിയുടെ അവശിഷ്ടങ്ങൾ കാണുവാൻ അവർ നിലയ്ക്കൽ പോകയും ചെയ്തു. മൂന്നോ നാലോ അമ്പലങ്ങളുടെ അല്ലാതെ പള്ളിയുടെ അവശിഷ്ടങ്ങളൊന്നും അവർ കണ്ടില്ല. രാത്രി എട്ടുമണിയോടുകൂടി അവർ പമ്പാകടവിലെത്തി അന്ന് അവിടെ താമസിച്ചു. അടുത്ത ദിവസം അവർ പച്ചക്കാനത്തെത്തുകയും വള്ളം വഴി കുമിളിയിലെത്തുകയും ചെയ്തു. മുതലാളിമാരെല്ലാം ജീപ്പിലും, കൂലിക്കാർ ബസ്സിലുമായി മടങ്ങി.

നിയമത്തെപ്പററി യാതൊരു ഭയവുമില്ലാതെ ഗവണ്മെൻറുവക റിസർവ് വനങ്ങളിൽ നിസ്സങ്കോചം വേട്ട നടത്തുകയും, പ്രബലന്മാരായ ഒരു സംഘം ക്രിസ്ത്യാനി ഭൂവുടമകളുടെ ബലവും പിൻതുണയും തങ്ങൾക്കുണ്ടെന്ന് സൂചിപ്പിക്കുന്നവിധം പെരുമാറുകയും ചെയ്ത ക്രിസ്ത്യാനി അനധികൃതവേട്ടക്കാരുടെ സഞ്ചാരങ്ങളുടേയും പ്രവർത്തനങ്ങളുടേയും സംക്ഷേപമാണ് മേലുദ്ധരിച്ചത്. മേൽപ്പറഞ്ഞ സംഘത്തിലെ അംഗങ്ങളെ കേസ്സന്വേഷണത്തിന് നിയുക്തരായിരുന്ന ഉദ്യോഗസ്ഥർ 13-8-1950-ൽ തന്നെ ചോദ്യം ചെയ്തിരുന്നു. സംഘാംഗങ്ങളിൽ ഓരോരുത്തരേയും ചോദ്യം ചെയ്തത് വളരെ ദീർഘമായ ഇടവിട്ടുകൊണ്ടാണ്. അന്വേഷണത്തിന്റെ ഒരു വൈകല്യമാണിത്. കാരണം ചോദ്യം ചെയ്യപ്പെടുന്ന ഒരാളിന് സംഘത്തിലെ മററംഗങ്ങളുമായി സമ്പർക്കത്തിലേർപ്പെടുവാൻ ധാരാളം സമയവും സൗകര്യങ്ങളും ലഭിക്കുകയും തൻമൂലം പിന്നീട് ചോദ്യം ചെയ്യപ്പെട്ടവർക്ക് കാട്ടിലെ തങ്ങളുടെ സഞ്ചാരങ്ങളേയും പ്രവർത്തനങ്ങളേയും പററി, അതിവിചിത്രമായ പഴുതുകളുള്ളവയെങ്കിലും ഏതാണ്ട് സാദൃശ്യമുള്ള വസ്തുസ്ഥിതികഥനം സാദ്ധ്യമാകുകയും ചെയ്തു എന്നതുതന്നെ. സ്പെഷ്യൽ അന്വേഷണസംഘം 1950 സെപ്റ്റംബർ 8-ാം തീയതി—അതായത് കേസ് റിപ്പോർട്ടുചെയ്ത് ഏകദേശം മൂന്നരമാസം കഴിഞ്ഞശേഷമാണ്—ചാർജ്ജെടുത്തത്. എന്നിൽനിന്ന് അന്നു പ്രത്യേക നിയന്ത്രണമോ നിർദ്ദേശങ്ങളോ ഇല്ലാതെതന്നെ അന്വേഷണം തുടർന്നുകൊണ്ടും ദൈനംദിനാന്വേഷണത്തെപ്പററിയുള്ള റിപ്പോർട്ടുകൾ (കേസ് ഡയറി) എനിക്ക് ലഭിക്കാത്തതുകൊണ്ടും എനിക്ക് മുഴുവൻ അന്വേഷണവും നടത്തേണ്ടതായും ബന്ധപ്പെട്ട സ്ഥലങ്ങൾ സന്ദർശിക്കേണ്ടതായും, അതിനു മുമ്പുതന്നെ സമ്പർക്കം സ്ഥാപിച്ച് ചോദ്യം ചെയ്യപ്പെട്ടവരായ സംബന്ധപ്പെട്ട വ്യക്തികളെ വീണ്ടും ചോദ്യം ചെയ്യേണ്ടതായും വന്നുകൂടി. ഇപ്രകാരമുള്ള ഒരു അന്വേഷണത്തിലാണ് കുററവാളികളെ സൂചിപ്പിക്കുന്ന തുമ്പുകളുൾക്കൊള്ളുന്ന ചില പ്രധാനസംഗതികൾ വെളിച്ചത്തുവന്നത്. ആ തെളിവ് ഒരു ജുഡീഷ്യൽ അധികാരികളുടെ മുൻപിൽ വയ്ക്കുന്നതിനും, തെളിവു നശിപ്പിക്കൽ തടയുന്നതിനും ക്രിമിനൽ പ്രൊസീഡ്യർ കോഡ് 162-ാം വകുപ്പനുസരിച്ച് ഒൻപതുപേരുടെ മൊഴി ചെങ്ങന്നൂർ ഒന്നാംക്ലാസ്സ് മജിസ്ട്രേട്ട് രേഖപ്പെടുത്തുകയുണ്ടായി. അപ്രകാരമുള്ള രേഖപ്പെടുത്തൽ പോലീസിൽനിന്ന് പീഡനമുണ്ടാകുന്നു എന്ന പരാതി നിവാരണം ചെയ്യുന്നതിനും സഹായിച്ചു. [1125 മേടം 15-ാം തീയതി മുതൽ മിഥുനം 1-ാം തീയതിവരെയുള്ള കാലയളവിൽ വട്ടക്കുന്നേൽ കുഞ്ഞുപാപ്പനും കൂട്ടരും, മററു സംഘങ്ങളും ശബരിമലപ്രദേശത്തും അതിന് ചുററും സഞ്ചരിച്ചിരുന്നുവെന്ന് മേൽപ്പറഞ്ഞ തെളിവുകളിൽനിന്നു കാണാവുന്നതാണ്. 1125 ഇടവം 6-ാം തീയതിക്കും 11-ാം തീയതിക്കുമിടയിൽ (സംഭവത്തിൽ പ്രസക്തമായ കാലയളവ്) മനയാണിക്കൽ കൊച്ചു, പേഴത്തും വീട്ടിൽ ചാക്കോ, മൂന്നു കൂലിക്കാർ എന്നിവരും അടയ്ക്കാമുണ്ടയ്ക്കൽ കുഞ്ഞപ്പി, കടപ്പൂർ മത്തായി, മലമാക്കൽ സ്ക്കറിയാ എന്നിവരും പൊന്നമ്പലമേട് പ്രദേശത്തുണ്ടായിരുന്നു. പൊന്ന

മ്പലമേട്ടും, ചിററമ്പലമേട്ടും ശബരിമല ക്ഷേത്രത്തിൽനിന്നും യഥാക്രമം ആറും അഞ്ചും മൈലകലെയുള്ള ഒന്നാന്തരം മൃഗയാ സങ്കേതങ്ങളാണ്. ഈ സ്ഥലങ്ങളിൽനിന്ന് ശബരിമലയിലെത്തുവാൻ ഏററം വന്നാൽ നാലു മണിക്കൂർമാത്രമേ വേണ്ടു. ഈ സ്ഥലങ്ങളിൽനിന്ന് ഏതു സംഘത്തിനും സുഗമമായും സുരക്ഷിതമായും ശബരിമല ക്ഷേത്രത്തിൽ എന്തും നടത്താൻ കഴിയും. അവരുടെ സ്വന്തം മൊഴികളനുസരിച്ചുതന്നെ അവർ ഈ സ്ഥലങ്ങളിൽ വേട്ടയാടുകയും, കാട്ടുപോത്തിനെ വെടിവയ്ക്കുകയും, മാംസം ഉണക്കുകയും ചെയ്തിട്ടുണ്ടു്. പ്രസക്തമായ കാലഘട്ടത്തിൽ ഇവരല്ലാതെ ഈ പ്രദേശത്തു് മററു യാതൊരു സംഘക്കാരുമില്ലായിരുന്നുവെന്നും തെളിവിലുണ്ടു്. തങ്ങൾ വേട്ടയ്ക്കാണു് പോയതെന്ന ഒററ സമാധാനമേ അവർക്കുള്ളതാനും. അമ്പലം നശിപ്പിച്ചിരിക്കാവുന്ന കാലഘട്ടമായ ഇടവം 6-നും 11-നും ഇടയ്ക്കു് അനധികൃത വേട്ടക്കാരായ ഈ ക്രിസ്ത്യാനികൾ അമ്പലത്തിനു് വളരെ സമീപസ്ഥമായ ഒരു സ്ഥലത്തുണ്ടായിരുന്നുവെന്നതു് പ്രത്യക്ഷമല്ലെങ്കിൽ വളരെ സംശയജനകമായ ഒരു തെളിവാണു്. ജനാധിവാസമില്ലാത്ത വിസ്തൃതവും നിബിഡവുമായ വനാന്തർഭാഗത്തു് നടത്തപ്പെട്ട ഇത്തരത്തിലുള്ള ഒരു കുററം വെളിച്ചത്തു് കൊണ്ടുവരുവാനും; തെളിയിക്കുവാനും അവരുടെ നടത്ത, മനോവ്യാപാരം, ഉദ്ദേശം അവരുടെ ആകാംക്ഷ സൂചിപ്പിക്കുന്ന സ്വഭാവം ഇവ മുഖേന മാത്രമേ സാദ്ധ്യമാകൂ. തീവയ്പു് കേസുകളിൽ കുററസ്ഥലത്തിനു് സമീപമുള്ള പ്രതിയുടെ സാന്നിദ്ധ്യം വാദിഭാഗത്തേയ്ക്കു് അനുകൂലവും പ്രതിയുടെ ഉദ്ദേശസൂചന സംബന്ധിച്ചു് അയാൾക്കു് പ്രതികൂലവുമായ ഒരു വസ്തുതയാണു്. ഈ കേസിൽ ഈ ആളുകളുടെ അപരാധിത്വമോ, അല്ലെങ്കിൽ അവരുടെ ഉദ്ദേശത്തെപ്പററി ന്യായമായ സംശയമോ തെളിയിക്കുവാനുള്ള ഏകമാർഗ്ഗം അവർ സംഭവസ്ഥലത്തിനടുത്തു് ഉണ്ടായിരുന്നുവോ ഇല്ലയോ എന്നു കണ്ടുപിടിക്കുകയാണു്. ഉണ്ടായിരുന്നു എന്നു് അവർ സമ്മതിക്കുന്നു. പ്രസക്തമായ കാലഘട്ടത്തിൽ അവർ അവിടെ ഉണ്ടായിരുന്നുവെന്നും ശബരിമല ക്ഷേത്രത്തിൽനിന്നു് ആറു മൈൽ വ്യാസമുള്ള പ്രദേശങ്ങളിൽ എല്ലാഭാഗത്തും അവർ സ്വച്ഛന്ദം സഞ്ചരിച്ചിരുന്നുവെന്നും മജിസ്ട്രേട്ടിന്റെ മുൻപാകെ നൽകിയ മൊഴിയിൽ അവർ പ്രസ്താവിക്കുന്നു. തങ്ങളുടെ പ്രസ്ഥാനത്തിനിടയിൽ ശബരിമല ക്ഷേത്രം തങ്ങൾ സന്ദർശിച്ചതിനെപ്പററി മജിസ്ട്രേട്ടിന്റെ മുൻപാകെ നൽകിയ മൊഴികളിൽ പ്രസ്താവിക്കാത്തതു് ആ മൊഴികൾക്കു് ഒരു സ്വയം ദൂഷണനിവാരണ സ്വഭാവം അവശ്യം നൽകുന്നു. വേട്ടയ്ക്കു മാത്രമാണു് തങ്ങൾ അവിടെ പോയതെന്നു് അവർ പറയുന്നു. ഈ ആളുകൾ തങ്ങളുടെ പിന്നീടുള്ള പ്രവർത്തനങ്ങളെപ്പററിയും, വേട്ടയ്ക്കു് പോയ സമയത്തിനു് മുൻപുള്ള നടത്തയെപ്പററിയും തൃപ്തികരമായ വിശദീകരണം നൽകാത്തിടത്തോളംകാലം—ഇതു വളരെ വിചിത്രമായ ഒരു യാദൃച്ഛിക സംഭവസാദൃശ്യമല്ലെങ്കിൽ (തീർച്ചയായും അങ്ങനെയല്ല)—ചിററമ്പലമേട്ടു്, പൊന്നമ്പലമേട്ടു് എന്നീ സ്ഥലങ്ങളിലേയ്ക്കുള്ള അവരുടെ സന്ദർശനം, വേട്ടക്കാരെന്ന വ്യാജേന സഞ്ചരിച്ചു് അമ്പലം നശിപ്പിക്കുന്നതിനല്ലാതെ മറെറാന്നിനുമായിരുന്നില്ലെന്ന തീരുമാനത്തിൽ എത്തിച്ചേരുവാൻ നാം നിർബന്ധിതരായിത്തീരുന്നു. ഈ നിഗമനങ്ങൾ പൊതുവായുള്ളവയാണു്. ഓരോ വ്യക്തിക്കുമെതിരായി ഈ കുററത്തിൽ അവർക്കുള്ള പങ്കിനെപ്പററി ന്യായമായ സംശയങ്ങൾ താഴെ വിവരിക്കുന്നു. തങ്ങൾക്കു് നുഴന്നു് വെളിയിൽച്ചാടുവാൻ പഴുതില്ലാത്ത ചില പരിതഃസ്ഥിതികൾ സഞ്ജാതമാകാതിരുന്നുവെങ്കിൽ ആ പ്രദേശത്തുണ്ടായ അവരുടെ സാന്നിദ്ധ്യംതന്നെ അവർ സമ്മതിക്കുമായിരുന്നില്ല. സാന്നിദ്ധ്യം സമ്മതിച്ചതിനു് ശേഷം സംഭവത്തിനുശേഷം അടുത്തുണ്ടായ അവരുടെ വനസഞ്ചാരത്തെ സംബന്ധിച്ചു കെട്ടുകഥകളുമായി അവർ പുറപ്പെട്ടിരിക്കുന്നു. നിർഭാഗ്യവശാൽ പ്രതികളുടെ മൊഴികൾ, കുററസമ്മതപ്രസ്താവനകളല്ലെങ്കിൽ, നിയമദൃഷ്ട്യാ അതനുവദനീയവും, തൻമൂലം നീതിന്യായനടപടികളിൽ ഉപയോഗശൂന്യവുമാണു്. എന്നാൽ കുററവുമായി അവർക്കുള്ള ബന്ധംസംബന്ധിച്ചു് ഒരു തീരുമാനത്തിലെത്തുവാൻ തെളിവായി ഇവ അധികൃതർക്കു് നിശ്ചയമായും ഉപയോഗിക്കാം. മൊഴിപ്രകാരം കുഞ്ഞുപാപ്പനും സംഘവും തങ്ങളുടെ താമസസ്ഥലം, അതായതു് കൊമ്പൻപാറ മേടം 15-ാംതീയതി വിടുന്നു. അവർ ശബരിമല പ്രദേശം സന്ദർശിച്ചു. കാട്ടുപോത്തുകളെ വെടിവെച്ചു. ഇടവം 5-ാം തീയതി കൊമ്പൻപാറ തിരിച്ചെത്തി. അതിനുശേഷമാണു് അയാൾ സബ് ഇൻസ്പെ

ക്ടർ ലോപ്പസിനെ കണ്ടതായി കരുതപ്പെടുന്നതു്. ലോപ്പസും അയാളുടെ ഹെഡ്കാൺസ്റ്റബിളും പറയുന്ന അവർ കുഞ്ഞുപാപ്പൻ, പൈലി, തൊമ്മൻ, അന്തോനി ഇവരെ മാത്രമെ കണ്ടുള്ളു എന്നു്. ബാക്കി രണ്ടുപേർ അവർ കൊമ്പൻപാറയ്ക്കു് മടങ്ങിപ്പോയെന്നു് പറയുന്നു. എന്നാൽ 5-ാം തീയതിക്കുശേഷം അവർ കൊമ്പൻപാറ ഉണ്ടായിരുന്നതായി യാതൊരു തെളിവുമില്ല. കുഞ്ഞുപാപ്പന്റെ മൊഴി അനുസരിച്ചു് ഈ രണ്ടുപേരും കുഞ്ഞുപാപ്പന്റേയും കൂട്ടരുടേയും പിന്നീടുള്ള സഞ്ചാരങ്ങളിൽ അവരെ അനുഗമിച്ചിരുന്നില്ല. എന്നാൽ ഇതു വിശ്വസിക്കാൻ പ്രയാസമുണ്ടു്. പിന്നീടുള്ള തങ്ങളുടെ പ്രവർത്തനങ്ങളെപ്പറ്റി തൃപ്തികരമായ സമാധാനം അവർ നൽകിട്ടില്ല. പരിതസ്ഥിതികളെല്ലാം കണക്കിലെടുത്തു് നോക്കുമ്പോൾ സാദ്ധ്യമാകുന്ന ഏക തീരുമാനം ഈ രണ്ടുപേരും കുഞ്ഞുപാപ്പനും സംഘത്തോടും ഒരുമിച്ചു് തിരിയെ വന്നില്ലെന്നും അവർ കാട്ടിൽ അലഞ്ഞുതിരിയുകയായിരുന്നുവെന്നും അഭ്യൂഹിക്കുവാൻ ന്യായമായ കാരണങ്ങൾ ഉണ്ടെന്നാണു്. കാട്ടിൽ വേട്ടക്കാരുടെ സഞ്ചാരങ്ങൾ എളുപ്പത്തിൽ പരിശോധിക്കുവാനും നിശ്ചയപ്പെടുത്തുവാനും സാദ്ധ്യമാകുമെങ്കിലും അവരുടെ പ്രസ്താവനകളുടെ സത്യസ്ഥിതി അവരുടെ സ്വഭാവംകൊണ്ടു മാത്രമേ നിശ്ചയിക്കുവാൻ കഴിയുകയുള്ളു എന്നു് ആവർത്തിച്ചു് പറയേണ്ടിയിരിക്കുന്നു. സബ് ഇൻസ്പെക്ടർ ലോപ്പസിന്റേയും കൂട്ടുകാരുടേയും വേട്ടയ്ക്കുശേഷം കുഞ്ഞുപാപ്പനും പൈലിയും കൂട്ടരും കുറേനാൾ കഴിഞ്ഞു് ഔസേപ്പു് അവരെ കാണുന്നതുവരെ രംഗത്തുനിന്നു് തിരോധാനം ചെയ്യുകയാണു്. കുഞ്ഞുപാപ്പന്റെ മൊഴിപ്രകാരം അയാൾക്കു് സുഖക്കേടായിരുന്നു. ഈ മനുഷ്യനു് പൊട്ടുന്നനവേയാണു് സുഖക്കേടുണ്ടാകുന്നതു്. പൈലിയും സുഖക്കേടുമൂലം കിടപ്പിലാകുന്നു. അതും വളരെ വേഗത്തിൽ പൊട്ടുന്നനവേയുള്ള ഈ സുഖക്കേടു് ഒരേ കാലത്തിലും, 29-5-50/15-10-25-ൽ പൈലി ഒരു എസ്റ്റേറ്റ ഡാക്ടരുടെ മുമ്പാകെ ഹാജരാകുന്നു. 4-6-1950 വരെ അയാൾ ആശുപത്രിയിൽ ആയിരുന്നുവെന്നതിനു് ഒരു ആശുപത്രി രേഖയുണ്ടു്. 7-നും 15-നും ഇടയ്ക്കു് അയാൾ സുഖക്കേടായി തന്റെ വീട്ടിലായിരുന്നുവെന്നു് പൈലി പറയുന്നു. അയാളുടെ വീടും ആശുപത്രിയും തമ്മിലുള്ള ദൂരം അര ഫർലാംഗ് മാത്രം. പൈലിയുടെ ഔദ്യോഗിക ഡയറി അനുസരിച്ചു് ഈ കാലയളവിൽ അയാൾ 6-10-25-ലും അതിനെതുടർന്നു് 24-10-25 വരേയും റാന്നി കോവിലിൽ ആയിരുന്നുവെന്നും അയാൾക്കു് സുഖക്കേടായിരുന്നു എന്നും കാണുന്നു. ഗെയിം അസോസിയേഷൻ റേയിഞ്ചർ 2-11-25-ൽ നൽകിയ ഒരു സമാധാനത്തിൽ ഈ പൈലി സുഖക്കേടായി റാന്നി കോവിലിലായിരുന്നുവെന്നു് പറയുന്നുണ്ടു്. റെയിഞ്ചർ കൊടുത്ത മറെറാരു സമാധാനത്തിൽ ഇടവം 6-നും 12-നും ഇടയ്ക്കു് അയാൾ മതമ്പായിൽ ആയിരുന്നുവെന്നു പറയുന്നു, പൈലിയ്ക്കു് സുഖക്കേടായിരുന്നില്ലെന്നും അയാൾ അനുവാദമില്ലാതെ ഈ കാലയളവിൽ ജോലിക്കു് ഹാജരാകാതിരുന്നതാണെന്നും ഗെയിം അസോസിയേഷൻ റെയിഞ്ചർ മി. വുഡ് പറയുന്നു. പീരുമേട്ടു് അസിസ്റ്റൻറ് ഗെയിം വാർഡൻ മി. ചാക്കോ, പൈലിക്കു് സുഖക്കേടാണെന്നുള്ള സമാധാനം വ്യാജമാണെന്നും മതമ്പാ തോട്ടം റൈട്ടർ മി. വർഗ്ഗീസ് പൈലി ഹാജരാകാത്തതിനു് അയാൾക്കു്, മാപ്പുകൊടുക്കണമെന്നു് തന്നോടു് അപേക്ഷിച്ചതായും പറയുന്നു. സുഖക്കേടാണെന്നു പറഞ്ഞും അതു തെളിയിക്കുവാൻ മതമ്പാ തോട്ടം റൈട്ടർ വർഗ്ഗീസിന്റെ സഹായത്തോടുകൂടി ആശുപത്രി രേഖയുണ്ടാക്കിയും തനിക്കു് ഒരു സ്വയരക്ഷാ തെളിവു സൃഷ്ടിക്കുവാൻ പൈലി മനഃപൂർവ്വം ശ്രമിച്ചതായി വിശ്വസിക്കുന്നതിനു് മതിയായ കാരണങ്ങൾ ഉണ്ടു്. ലോപ്പസിനേയും കൂട്ടരേയും വിട്ടു ഉടനെതന്നെ അയാൾ വീണ്ടും കാട്ടിലേയ്ക്കുപോയി എന്നും ഈ കാലഘട്ടത്തിൽ വേട്ട നടത്തുകയോ, അയാൾക്കിഷ്ടമുള്ള മററു പ്രവൃത്തികൾ ചെയ്യുകയോ ആയിരുന്നുവെന്നും ന്യായമായി ഊഹിക്കാം. 6-10-1125-നും 12-10-1125-നും മദ്ധ്യേ കാട്ടിൽപോയി വേട്ടനടത്തി എന്നു പറയുന്നതിൽ നിന്നും പൈലിയെ തടുക്കാവുന്ന യാതൊന്നുമില്ല. ഇടവം 7-നു മുമ്പു് കുഞ്ഞുപാപ്പന്റെ സംഘത്തിൽ അയാൾ ഉണ്ടായിരുന്നുവെന്നു് പോലീസിനോടു് സമ്മതിച്ചിട്ടുണ്ടു്. 7-ാം തീയതിക്കു ശേഷം അയാൾ വേട്ട നടത്തി എന്നു സമ്മതിക്കുന്നതിനെ തടസ്സപ്പെടുത്തുന്ന കാര്യം നിഗമനയോഗ്യമാണു്. അതു് സംശയാസ്പദവും അപകടകരവും ആയ ഒന്നാണു്. അതു് അയാളെ കുരിക്കിലാക്കും. അതിനാൽ അതു് സമ്മതിക്കുവാൻ അയാൾ

തയ്യാറില്ല. ഇതിനെല്ലാം ഉപരിയായി അയാൾ സുഖക്കേട് എന്ന സ്വരക്ഷാ തെളിവു സൃഷ്ടിക്കുകയും വളരെ അടുത്ത ബന്ധം പുലർത്തുന്ന മതമ്പാതോട്ടം റൈട്ടർ മി. വർഗ്ഗീസിന്റെ സഹായത്തോടുകൂടി അതു തെളിയിക്കുകയും ചെയ്യുന്നു. ഗെയിംവാച്ചർ പൈലിയുടെ മേൽ വളരെ ന്യായമായി സംശയം ജനിപ്പിക്കുന്ന വസ്തുതകളിൽ ഏററവും ബലവത്തായ ഒന്നാണ് ഈ കാര്യമെന്ന് എനിക്ക് പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ ഗെയിംവാച്ചർ കുപ്രസിദ്ധനായ ഒരനധികൃത വേട്ടക്കാരനും കുഞ്ഞുപാപ്പന്റെ സംഘവുമായി അനീതിപരമായ പ്രവർത്തനം നടത്തുന്നവനുമാണ്. ആദ്യമേ ഉണ്ടായിരിക്കുന്ന സംശയത്തിനു പുറമെ വേട്ടയിലയാൾ പങ്കെടുക്കുന്നതുതന്നെ ഒരു കുററമാണ്. ഈ കാട്ടുപ്രദേശത്ത് ഏതെങ്കിലും വനസംബന്ധമായ കുററം തടുക്കുവാനോ അല്ലെങ്കിൽ ശബരിമലക്കേസിൽ എന്തെങ്കിലും വിവരം നൽകുവാനോ കഴിവുള്ള ഒരാൾ പക്ഷേ ഇയാൾ മാത്രമാണ്. ന്യായമായ സംശയത്തിനു ഇട നൽകുന്ന വിധത്തിൽ അയാൾതന്നെ ഇതിൽ പങ്കെടുക്കുമ്പോൾ വിവരം നൽകാൻ ബാദ്ധ്യസ്ഥനായ ഒടുവിലത്തെ മനുഷ്യജീവിയേയും തള്ളേണ്ടിവരുന്നു. ഇടവം 5-ാംതീയതിവരെ തന്റെ സാന്നിദ്ധ്യം സമ്മതിച്ച അയാൾ പൊടുന്നനവേ അതിനു ശേഷം കിടപ്പിലാകുന്നത് വളരെ ആശ്ചര്യകരമായിരിക്കുന്നു. സ്പെഷ്യൽ അന്വേഷണസംഘം ചോദ്യംചെയ്ത ഇട്ട്യാതി കടുത്ത ഇടവം ആദ്യത്തെ ആഴ്ചയിൽ ഒരു ദിവസം വൈകുന്നേരം മതമ്പായിൽ നിന്നു വടക്കേന്നേൽ കുഞ്ഞുപാപ്പനും മറെറാരാളും കാട്ടിലേയ്ക്കു പോകുന്നതു കണ്ടതായി മൊഴി നൽകിയിട്ടുണ്ട്. കടുത്തയുടെ ഈ മൊഴി സബ് ഇൻസ്പെക്ടർ ലോപ്പസിനെ കണ്ടശേഷം സംഘത്തിന്റെ കാട്ടിലെ സന്ദർശനവസ്തുതയെ ബലപ്പെടുത്തുന്നു.

വേട്ടസംഘത്തിന്റെ നേതാവാണ് കുഞ്ഞുപാപ്പൻ. അയാൾ ഒരു റോമൻ കത്തോലിക്കാ ക്രിസ്ത്യാനിയാണ്. കള്ളിവയൽക്കാരുടെ ഒരാശ്രിതനും ഒരു പക്ഷേ ഒരു വേട്ടസംഘം രൂപീകരിച്ച് കാട്ടിൽ പ്രവേശിച്ച് എളുപ്പത്തിൽ നിർഭയം എന്തും ചെയ്യുവാൻ മതമ്പായിൽ കഴിവുള്ള ഒരാൾ ഇയാൾ മാത്രമാണ്. വളരെ സമർത്ഥനായ ഒരു കൊള്ളവേട്ടക്കാരനാണിയാൾ. കൊള്ള വേട്ടകൊണ്ടു മാത്രമാണ് അയാളുടെ ജീവിതവും. കള്ളിവയൽക്കാരോടുള്ള അയാളുടെ ബന്ധം അവരെ അയാൾ കൂടെക്കൂടെ സന്ദർശിക്കുന്നതിലും അവരിൽ നിന്നു പണം വാങ്ങുന്നതിലും നിന്നു വ്യക്തമാണ്. യാതൊരു രേഖയുമില്ലാതെ നൂറുരൂപ വാങ്ങിയതായി അയാൾതന്നെ സമ്മതിക്കുന്നു. ഏബ്രഹാം കള്ളിവയലിനു ഒരു കരടിക്കുട്ടിയെ സമ്മാനം നൽകിയതായും അയാൾ സമ്മതിക്കുന്നുണ്ട്. വന്യമൃഗങ്ങളുടെ മാംസം വിററു കാലക്ഷേപം നടത്തുന്നുവെന്നും അയാൾ സമ്മതിക്കുന്നുണ്ട്. 7-ാംനു മുതൽ എട്ടോ പത്തോ ദിവസങ്ങൾക്കു ശേഷം ഔസേഫ് അയാളെ സമീപിക്കുന്നതുവരെയുള്ള അയാളുടെ പൊടുന്നനവെയുള്ള സുഖക്കേടും അതിനുശേഷം മുറിഞ്ഞ പുഴയ്ക്കുള്ള പോക്കും അവിടെനിന്നും കാട്ടിലേക്കുള്ള യാത്രയും എല്ലാം വളരെ വിചിത്രവും സംശയജനകവുമാണ്. 7-ാംതീയതിക്കു ശേഷമുള്ള അയാളുടെ സഞ്ചാരങ്ങളെപ്പററി തൃപ്തികരമായ ഒരു വിശദീകരണം അയാൾ നൽകുന്നില്ല. ക്ഷേത്രം തീ കൊളുത്തപ്പെട്ടിരിക്കാവുന്ന പ്രസക്ത കാലഘട്ടമായ ഇടവം 6 മുതൽ 12 വരെയുള്ള നാളുകളിൽ പൈലിയുടേയും കുഞ്ഞുപാപ്പന്റേയും നടത്തകൾ വളരെയേറെ സംശയജനകവും അവർ ഈ കുററവുമായി ബന്ധപ്പെട്ടിട്ടുണ്ടെന്നു ന്യായമായ സംശയം സൃഷ്ടിക്കുവാൻ ഉതകുന്നവയുമാണ്.

കുമ്പളന്താനം തൊമ്മൻ, അയാളുടെ സഹോദരൻ ദേവസ്യാ, വടക്കേന്നേൽ അന്തോണി, നരിപ്പാറ കുട്ടി ഇവരെല്ലാം തങ്ങൾ തങ്ങളുടെ ജോലി നോക്കിക്കൊണ്ട് കൊമ്പൻപാറെ ഉണ്ടായിരുന്നതായി പറയുന്നു. അവർ കുഞ്ഞു പാപ്പന്റെ പ്രസ്താവന ഏററു പാടുകയാണ്. പൈലിയുടേയും, കുഞ്ഞുപാപ്പന്റേയും കൈയിലെ വെറും ഉപകരണങ്ങളാണവർ. എന്നാൽ പ്രസക്ത കാലത്ത് തങ്ങളുടെ സ്ഥലത്തുള്ള സ്വന്ത സാന്നിദ്ധ്യത്തെ തെളിയിക്കുവാൻ നിഷ്കൃഷ്ടമായ യാതൊരു തെളിവും അവർക്കില്ല.

അവരുടെ മൊഴികളനുസരിച്ച് 1125 ഇടവം 10-ാംതീയതി അവർ വേട്ടയ്ക്കു തിരിക്കുകയും പൊന്നമ്പലമേടും ചിററമ്പലമേടും ഉൾക്കൊള്ളുന്ന ശബരിമല പ്രദേശത്തെ കാടുകളിൽ കയറുകയും കാട്ടുപോത്തുകളെ വെടിവച്ചു

ശേഷം 8-ാംതീയതി മടങ്ങുകയും ചെയ്തു. അവരുടെ മൊഴി അനുസരിച്ച് 6, 7, 8 എന്നീ തീയതികളിൽ പൊന്നമ്പലമേടിൽ അവർ ഉണ്ടായിരുന്നുവെന്നു സമ്മതിക്കുകയും ചെയ്യുന്നു. ഈ സംഘത്തിന്റെ പ്രവർത്തനങ്ങളും സഞ്ചാരങ്ങളും വളരെ സംശയജനകമാണ്. പ്രസക്തകാലത്തെ ഇവരുടെ സാന്നിദ്ധ്യത്തെപ്പററിയും വളരെയേറെ സംശയങ്ങൾ ഉണ്ട്. 7-ാംതീയതിക്കു ശേഷം കുഞ്ഞുപാപ്പനും, പൈലിയും, സംഘവും പൊന്നമ്പലമേട്ടിലേക്കു തിരിച്ചുചെന്ന് അവിടെ ഉണ്ടായിരുന്ന സംഘവുമായി ചേർന്നുവെന്നുള്ള നിഗമനത്തെ തടുക്കുവാൻ സൂചകമായ യാതൊരു പരിതഃസ്ഥിതിയുമില്ല. പൊടുന്നനവേ കുഞ്ഞുപാപ്പനും പൈലിയും രോഗബാധിതരാകുന്നതും, പൈലി സ്വയരക്ഷാസൂത്രങ്ങൾ സൃഷ്ടിക്കുന്നതും, കള്ളറിപ്പോർട്ടുകൾ നൽകുന്നതുമായ സംശയകരമായ അവരുടെ പെരുമാററം മേൽപ്പറഞ്ഞ വസ്തുതയെ സാദ്ധ്യതരമാക്കുന്ന കാര്യത്തിൽ വളരെയേറെ സഹായകരമായിത്തീരുന്നു. പേഴെത്തും വീട്ടിൽ ഔസേഫ് ചാക്കോ, കരിമ്പനാൽക്കാരുടെ ആശ്രിതനും അവരുടെ റൈട്ടരുടെ മകനുമാണ്. ഈയാളാണ് 1125 ഇടവം 1-ാംതീയതി കരിമ്പനാലിൽ നടന്ന ഒരു കല്യാണത്തിനു് ഒരു മാനിനെ വെടിവച്ച് സമ്മാനമായി നൽകിയതു്. ഈ വസ്തുതകളെല്ലാം അവർ പോലീസിൽ കൊടുത്ത മൊഴിയിലും, ചെങ്ങന്നൂർ ഫസ്റ്റ് ക്ലാസ്സ് മജിസ്ത്രേട്ടിനു നൽകിയ മൊഴിയിലും സമ്മതിച്ചിട്ടുണ്ട്. അതിനാൽ അവരുടെ സ്വന്തം മൊഴി പ്രകാരം ഈ ക്രിസ്ത്യാനി വേട്ടക്കാർ പ്രസക്തകാലത്തു് പൊന്നമ്പലമേട്ടിൽ ഉണ്ടായിരുന്നുവെന്ന് സമ്മതിച്ചിട്ടുണ്ട്.

രണ്ടാം സംഘത്തിൽ പ്രസ്താവിച്ചിട്ടുള്ള ചാക്കോയുടെ സഹോദരനാണ് ഈ ഔസേഫ് എന്നു കാണാം. തെളിവിൻപ്രകാരം അയാളും സഹോദരൻ ചാക്കോയും, മനയാണിക്കൽ കൊച്ചുവും, അവരുടെ അച്ഛൻ ഔസേഫും, കൂലിക്കാരൻ കുഞ്ഞുവും കല്യാണത്തിന്റെ തലേന്നാൾ അതായതു് മേടം 31-ാംതീയതി കരിമ്പനാൽ ഉണ്ടായിരുന്നു. അതിനുശേഷം കൊച്ചുവും ചാക്കോയും കാട്ടിലേക്കു പോകുന്നു. 8-10-1125 വരെ അവർ കാട്ടിൽത്തന്നെ താമസിക്കുന്നു. ഔസേഫും, കുഞ്ഞുപാപ്പനും, തൊമ്മനും, അന്തോനിയും, രണ്ടു കൂലിക്കാരും ഏലച്ചെടി പറിക്കുന്നതിനായി കാട്ടിൽ അതേ സ്ഥലത്തു്, കരടിയെ വെടിവച്ചിടത്തു് എത്തുന്നു. ഒരു കാട്ടുപോത്തിനെ വെടിവച്ചതായി അവർ സമ്മതിക്കുന്നുണ്ട്. കരിമ്പനാൽ മുതലാളിക്കു വേണ്ടി ഏലച്ചെടികൾ പറിക്കുന്നതിനു് ഔസേഫും സംഘവും പോയി എന്നാണു പറയപ്പെടുന്നതു്. ഔസേഫിന്റെ മൊഴിപ്രകാരം കാട്ടിൽപോയ തീയതി ഇടവം അവസാനത്തിലോ മിഥുനം ആദ്യമോ ആണെന്നാണ്. സംഘത്തിലെ ഒരംഗമായിരുന്ന കുഞ്ഞുപാപ്പന്റെ മൊഴി അനുസരിച്ച് തീയതി ഇടവം 20-ഓ മറേറാ ആണ്. കാട്ടിൽ പോകുന്ന തീയതിയെപ്പററി ഈ സംഘത്തിലുൾപ്പെട്ട ആളുകളുടെ പ്രസ്താവനയിൽ പലതരം വ്യത്യാസങ്ങളുള്ള പൂർവ്വാപരവൈരുദ്ധ്യങ്ങൾ ഉണ്ട്. ഒരു പ്രധാന സംഭവത്തെ കേന്ദ്രീകരിച്ച് തങ്ങളുടെ വീടുകളിൽനിന്നും ഈ യാത്രയ്ക്കു് പുറപ്പെട്ട നിശ്ചിത തീയതി ഓർമ്മിക്കുവാൻ അവർക്കു കഴിയുന്നില്ല. ഇതുതന്നെ അവരുടെ സഞ്ചാരത്തിന്റെ തുലോം സംശയകരമായ സ്വഭാവത്തെ വ്യഞ്ജിപ്പിക്കുന്നു. ഈ പ്രധാന സംഭവത്തിന്റെ തീയതി ഓർമ്മിക്കുവാൻ കഴിയുന്നില്ല എന്നതുതന്നെ അവരുടെ വനസന്ദർശനം സംബന്ധിച്ച ഉത്തമവിശ്വാസ്യതയെ സംശയാസ്പദമാക്കുന്നതിനുപുറമെ അതിലെന്തോ നിഗൂഢതയുണ്ടെന്നോ അവർ വെളിവാക്കാൻ തയ്യാറാകാത്ത രഹസ്യോദ്ദേശമുണ്ടെന്നോ ഉള്ള നിഗമനത്തിനു ഇടനൽകുകയും ചെയ്യുന്നു. ഈ പെരുമാററത്തിൽനിന്നും പുറത്തുവരുന്ന ദുരുദ്ദേശം സ്വയംപ്രകടമാണ്. ഔസേഫിന്റെ മൊഴിപ്രകാരം കരിമ്പനാൽ മുതലാളിമാർക്കുവേണ്ടി ഏലച്ചെടി സംഭരിക്കുകയായിരുന്നു പ്രധാന ലക്ഷ്യമെങ്കിലും, അയാളും സംഘവും ശബരിമല പ്രദേശത്തിന്റെ ചുററുപാടും സഞ്ചരിക്കുകയും വേട്ടയാടുകയും ചെയ്തു. എഴുത്തിന്റെ ഉള്ളടക്കം എന്താണെന്ന് അയാൾക്കറിവില്ലായിരുന്നു അയാൾ സംഘത്തെ പൊന്നമ്പലമേട്ടിൽവച്ചു പിരിഞ്ഞു് രണ്ടു മൈൽ മാത്രം ദൂരമുള്ള എസ്റ്റേററിലേക്ക് എഴുത്തുകൊടുക്കുവാനായി കൊടുങ്കാട്ടിൽക്കൂടി തനിയേ പോയി എന്നു അയാൾ പറയുന്നു. യാതൊരു മറുപടിയും കിട്ടിയില്ലാ എന്നും അയാൾ പറയുന്നുണ്ട്. എഴുത്തുകൊടുത്തിട്ടു വെറുതെ അയാൾ മടങ്ങി ഏലച്ചെടികളില്ലാതിരുന്നതുനിമിത്തം അവ സംഭരിക്കുവാൻ സാധിക്കാത്തതിനാൽ, അതു പ്രയാസമാണെന്ന് മുതലാളിയെ അറിയിക്കുവാൻ

അയാൾ തനിയേ മുറിഞ്ഞപുഴയ്ക്കുപോയി എന്ന് അയാൾ പിന്നീട് പറയുന്നുണ്ട്. ഔസേഫിന്റെ ഈ പ്രസ്താവന അയാളുടെ യാത്രകളെയോ, ഏതോ ഒരു പ്രത്യേക സംഭവത്തെയോ കാര്യത്തെയോ സംബന്ധിച്ച് അയാൾക്കുള്ള അറിവിനെയോ മറയ്ക്കുവാൻ മാത്രം നിർമ്മിക്കപ്പെട്ട ഒരു കല്പിതകഥയാണ്. എന്തുകൊണ്ടെന്നാൽ അയാളുടെ മുതലാളി കൊച്ചുകുഞ്ഞ്, ഏലച്ചെടികൾ കാട്ടിൽ ലഭിക്കുവാനിടയില്ലാത്തപക്ഷം വളരെ തുക ചെലവാക്കി ഒരു സംഘത്തെ അതിനായി അയയ്ക്കുകയില്ല. പുറമേ അതേസ്ഥലത്ത് മുതലാളിയുടെ സഹോദരൻ ഇട്ട്യേരയ്ക്ക് ഒരു ഏലത്തോട്ടമുണ്ട്. ശ്രീ. കൊച്ചുകുഞ്ഞിന് യഥാർത്ഥത്തിൽ ഏലച്ചെടികൾ ആവശ്യമായിരുന്നുവെങ്കിൽ മതംബായിൽനിന്നു വളരെ ദൂരമുള്ള പച്ചക്കാനത്തേയ്ക്ക് ഒരു സംഘത്തെ അയയ്ക്കുന്നതിനേക്കാൾ തന്റെ സഹോദരൻ മുഖേന ഏലച്ചെടികൾ സംഭരിക്കുവാൻ ഏർപ്പാടുചെയ്യുക കുറേക്കൂടി എളുപ്പമായിരുന്നേനേ. എന്നുമാത്രമല്ല കരിമ്പനാൽകാർക്ക് പച്ചക്കാനത്തേയ്ക്ക് അവരുടെ സ്വന്തം ബോട്ടുകളുള്ള കുമിളി പെരിയാർ അണയിൽ കൂടിയുള്ള മാർഗ്ഗമാണ് കൂടുതൽ എളുപ്പം. മേല്പറഞ്ഞ പരിതഃസ്ഥിതികൾ അസാധാരണവും അവിശ്വാസ്യവുമെന്നുമാത്രമല്ല ഔസേഫും സംഘവും കാട്ടിൽ കടന്നത് ഏലച്ചെടികൾ സംഭരിക്കാനല്ല, നേരേമറിച്ച് മറ്റെന്തിനോ ആണെന്ന് അവ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. വാണിജ്യപരമായ ഒരു കാഴ്ചപ്പാടിൽ നിന്നായാലും, ഒരു കൂലിക്കാരനു പ്രതിദിനം അഞ്ചു രൂപ കൊടുത്ത് ഏലച്ചെടി സംഭരിക്കുവാൻ വളരെ ദൂരം കാട്ടുവഴിയിൽക്കൂടി അവരെ നിയോഗിക്കുന്നത് (വിശിഷ്യ ഒരു ഏലത്തോട്ടമുടമയായ തന്റെ സഹോദരൻ ഇട്ട്യേര മുഖേന കുറഞ്ഞ ചെലവിൽ ബുദ്ധിമുട്ടു കുറച്ച് വളരെ എളുപ്പം അവ കൊണ്ടുവരാമെന്നുള്ളപ്പോൾ) യുക്തിക്ക് ചേരുന്നതല്ല. അതിനാൽ ഏലച്ചെടി സംഭരണത്തിനാണ് ഈ സംഘം കാട്ടിൽ പോയതെന്ന മൊഴി ഒരു പച്ചക്കള്ളമാണ്. അവർ വേട്ടയ്ക്കാണ് പോയതെന്ന് പറഞ്ഞിരുന്നുവെങ്കിൽ അതു് മനസ്സിലാക്കാം, പക്ഷേ ഔസേഫിനും കൂട്ടർക്കും അതു സാദ്ധ്യമല്ല. എന്തെന്നാൽ ഔസേഫ് ഒരു വേട്ടക്കാരനല്ല. ഇക്കാര്യത്തിൽ ക്രാസ് ചെയ്യപ്പെട്ടാൽ, സ്വാഭാവികമായി ഈ വസ്തുത അയാൾക്ക് നിഷേധിക്കേണ്ടതായി വരും. കൂടാതെ അയാൾക്ക് തഴന്ന് പോരുവാൻ സാദ്ധ്യമല്ലാത്ത മററു പരിതഃസ്ഥിതികളുമുള്ളതിനാൽ വേട്ടയ്ക്ക് പോയെന്നു പറയാൻ അയാൾക്ക് സാദ്ധ്യമല്ല. ഏലച്ചെടികൾ ഇല്ലാതിരുന്നതിനാൽ വിവരം കരിമ്പനാൽ മുതലാളിയെ ധരിപ്പിക്കുവാൻ താൻ മുറിഞ്ഞപുഴയ്ക്കു പോയി എന്ന് ഔസേഫ് പറയുന്നു. സംഘത്തെ പുറകിൽ വിട്ടിട്ട് അയാൾ പോയത്രേ. ഈ മുറിഞ്ഞപുഴയ്ക്കുള്ള പോക്കും അസാധാരണവും വിശ്വാസയോഗ്യമല്ലാത്തതുമാണ്. സംഘക്കാർക്ക് മുഴുവൻ തിരികെവന്ന് അവരുടെ മുതലാളിയെ വിവരം ധരിപ്പിക്കാമായിരുന്നു. ശബരിമല ക്ഷേത്രദഹനത്തെ പടിഞ്ഞാറെപ്പാറ സത്രത്തിൽവച്ച് അറിഞ്ഞുവെന്ന് പറയുന്നതാണ് മററാരു വസ്തുത. ഇതേപ്പററി അയാൾ തന്റെ അപ്പനെ അറിയിച്ചില്ലെന്നു പറയുന്നു. ഏലച്ചെടി കിട്ടുന്നില്ല എന്ന വിവരം തന്റെ പിതാവിനെ അറിയിച്ചിട്ട് അയാൾ പൊന്നമ്പലമേട്ടിലേയ്ക്കു മടങ്ങുകയാണ്. ശബരിമല ക്ഷേത്രത്തിന് തീ വെച്ചു എന്നും പൊലീസ് ഇൻസ്പെക്ററർ ജനറലും, സംഘവും വരുന്നുണ്ടെന്നും അയാൾ കുഞ്ഞുപാപ്പനേയും സംഘത്തേയും അറിയിക്കുന്നുണ്ട്. അതിനുശേഷം അവരെല്ലാം സ്ഥലം വിട്ടു. ഒരു പാണ്ടിക്കാരനിൽനിന്നു വിവരമറിഞ്ഞുവെന്നാണ് ഔസേഫിന്റെ മൊഴി. ആ പാണ്ടിക്കാരൻ ആരെന്നു വിവരിക്കുവാൻ അയാൾക്ക് സാധിക്കുന്നില്ല. മുറിഞ്ഞപുഴയ്ക്ക് പോകുമ്പോഴും മടക്കയാത്രയിലും ശബരിമല ദഹനത്തെപ്പററി അയാൾ ആരേയും അറിയിച്ചില്ല. ഔസേഫിന്റെ വിചിത്രമായ പെരുമാററത്തിൽനിന്ന് ഒരാൾ അനുമിക്കേണ്ടതെന്താണ് ?

മുൻപ് വിവരിച്ചപോലെ പൊന്നമ്പലമേട്ടിൽനിന്ന് മുറിഞ്ഞപുഴയ്ക്കുള്ള അയാളുടെ യാത്ര പാഴാണ്. വഴിയിൽവച്ച് അയാൾ ശബരിമല സംഭവത്തെപ്പററി അറിയുന്നു. ഇതു സംബന്ധിച്ച അപ്രതിരോധ്യമായ നിഗമനം പ്രസ്തുത യാത്രയെപ്പററിയുള്ള പ്രസ്താവന ഈ കററത്തിൽ അയാൾക്കുള്ള പങ്കിനെ മറയ്ക്കുവാനോ, അദൃശ്യമാക്കുവാനോ മാത്രം ഉണ്ടാക്കപ്പെട്ട കഥയെന്നാണ്. അല്ലാത്തപക്ഷം പൊന്നമ്പലമേട്ടിലെ തന്റെ സാന്നിദ്ധ്യം സമ്മ

തിക്കുകയും അവിടത്തെ അയാളുടെ പ്രവർത്തനങ്ങളെപ്പററി വിശദീകരണം നൽകുകയും ചെയ്യണം. ഇതു് അയാൾക്കു് സാദ്ധ്യമല്ല. കാരണം അയാളുടെ കൂട്ടുകാർ നൽകിയ മൊഴികൾമൂലം ഒഴിഞ്ഞുമാറൽ അസാദ്ധ്യമായതുതന്നെ. അയാളുടെ മുറിഞ്ഞപുഴ യാത്രയേപ്പററിയുള്ള കഥയും അനന്തരപ്രസ്താവനകളുമെല്ലാം ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടി ചമയ്ക്കപ്പെട്ട പച്ചക്കള്ളങ്ങളാണു്. ഇവയെല്ലാം ആരുടെ ഉപദേശം അയാൾ അനുസരിക്കുന്നുവോ ആ നിഗൂഢകക്ഷിനിർദ്ദേശപ്രകാരം നിർമ്മിതങ്ങളാണു്. ശ്രീ. ഔസേഫിന്റെ നടത്തയും പെരുമാററവും അവരെല്ലാം മററു സംഘങ്ങളോടുകൂടി ഇടവം 6-നും 11-നും ഇടയ്ക്കു് പൊന്നമ്പലമേട്ടിലുണ്ടായിരുന്നുവെന്നും അവരാണു് ഈ കുററം ചെയ്തതെന്നും വ്യക്തമായി അഭിവ്യഞ്ജിപ്പിക്കുന്നു. ചിററമ്പലമേടിൽ നിന്നു് ക്ഷേത്രം കാണാമെന്നു് തെളിവിലുണ്ടു്.

ശബരിമല ക്ഷേത്ര ദഹനത്തേയും മോഷണത്തേയും പററി ഔസേഫ് അവരോടു പറഞ്ഞുവെന്നു് സഖ്യോംഗങ്ങളെല്ലാം പറയുന്നുണ്ടു്. ഔസേഫ് പുറത്തുവിട്ട കഥകളെല്ലാം സംഭവകാലത്തു താനോ തന്റെ സംഘമോ പൊന്നമ്പലമേട്ടിൽ സന്നിഹിതരായിരുന്നില്ലെന്നു് തെളിയിക്കുവാനുള്ള ഉദ്യമത്തിലുള്ള ശുദ്ധ അസത്യങ്ങളാണു്. അയാളോ അയാളുടെ സംഘമോ കുററകൃത്യം ചെയ്തിട്ടില്ലെങ്കിൽ തങ്ങളുടെ സഞ്ചാരങ്ങളെപ്പററി കള്ളക്കഥകൾ അവർ എന്തിനു് കൊണ്ടുവരണം. ഏലച്ചെടി പറിക്കുവാൻ കാട്ടിൽപോകുന്നതിനു് രണ്ടുദിവസം മുൻപു് താനും ഔസേഫും ചാക്കോയും കൂടി മുറിഞ്ഞപുഴെ കാവുങ്ങൽ പീടികയിൽചെന്നു ചാക്കോയുടെ പേരിൽ കടമായി ആഹാരസാമഗ്രികൾ എടുത്തു എന്നു് കുഞ്ഞുപാപ്പൻ പറഞ്ഞിട്ടുണ്ടു്. ഔസേഫ് പറയുന്നതു് 50 രൂപ രൊക്കം കൊടുത്തു് സാമാനങ്ങൾ വാങ്ങിയെന്നാണു്. മുറിഞ്ഞപുഴയിൽ നടത്തിയ അന്വേഷണങ്ങളിൽ ചാണ്ടി മത്തായി എന്നൊരാൾ ഉടമസ്ഥനായ കാവുങ്ങൽപീടികയിൽ അങ്ങനെ ഒരുഇടപാടു് നടന്നിട്ടില്ലെന്നും യഥാർത്ഥത്തിൽ ആ പീടികയിൽ ആകെക്കൂടി 20രൂപയ്ക്കുള്ള സാമാനങ്ങൾ പോലുമില്ലെന്നു തെളിഞ്ഞു. തനിക്കു് നല്ലപോലെപരിചയമുള്ള ഔസേഫ്, ചാക്കോ, കുഞ്ഞു പാപ്പൻ അപ്രകാരം സാമാനങ്ങൾ വിററിട്ടുണ്ടെന്ന വസ്തുത ചാണ്ടി മത്തായി പാടേ നിഷേധിക്കുന്നു. അതുപോലെ നൂറുരൂപാ നോട്ടു് കുളത്തിങ്കൽ പീടികയിൽ മാററിയെന്നുള്ള കുഞ്ഞുപാപ്പന്റെ മൊഴിയും വാസ്തവ വിരുദ്ധമാണെന്നു് 40-ാംമൈലിലെ ചീരൻചിറ പീടികയിലെ മത്തായി എബ്രെയി (അഥവാ എബ്രഹാം) മിനോടു നടത്തിയ അന്വേഷണത്തിൽ വെളിവായി. ഏതാണ്ടു് നാലഞ്ചുമാസങ്ങൾക്കുമുമ്പു് കള്ളിവയലിൽ എബ്രഹാമിന്റെ വീട്ടിൽ ഒരു കരടിക്കുട്ടിയെ കണ്ടുവെന്നും, ഇപ്പോൾ എബ്രഹാം അതിനെ ഗോപ്യമായി സൂക്ഷിക്കുന്നുവെന്നും മേൽപ്പറഞ്ഞ എബ്രഹാമും മുറിഞ്ഞപുഴെ മററു ചിലരും പറയുന്നു. അന്വേഷണത്തിൽ കരിമ്പനാൽകാർക്കു് മുറിഞ്ഞപുഴയിൽ ആഫീസോ വീടോ ഇല്ലെന്നും അറിയുന്നു. കരിമ്പനാൽ തോട്ടം റൈട്ടറായ ഔസേഫ് അയാൾക്കു മുറിഞ്ഞപുഴയിലുണ്ടായിരുന്ന കുറച്ചു വസ്തുക്കൾ മൂന്നു വർഷം മുമ്പു് വിൽക്കുകയുണ്ടായി. അങ്ങനെ, മുറിഞ്ഞപുഴ അവർക്കുണ്ടായിരുന്ന ഇടപാടുകളെപ്പററിയുള്ള കുഞ്ഞുപാപ്പൻ, ഔസേഫ്, ചാക്കോ എന്നിവരുടെ മൊഴികളും, ഏലച്ചെടികൾ കിട്ടാത്ത വിവരം അറിയിക്കുവാൻ മുറിഞ്ഞപുഴയ്ക്കുള്ള ഔസേഫിന്റെ വരവുമെല്ലാം, പ്രസക്തകാലത്തു ശബരിമല ക്ഷേത്രത്തിന്റെ പരിസരപ്രദേശമായ പൊന്നമ്പലമേട്ടിലുള്ള അവരുടെ താമസം ആവരണം ചെയ്യുവാൻ പ്രത്യുല്പന്നമതിത്വത്തോടുകൂടി നിർമ്മിക്കപ്പെട്ട അസത്യകദംബമാണെന്നു് കാണാം. ക്ഷേത്രം തീവയ്പിൽ തങ്ങളുടെ നിരപരാധിത്വം തെളിയിക്കുവാനുള്ള ലക്ഷ്യത്തോടുകൂടിയ ഒരു ഉദ്യമമല്ലെങ്കിൽ, മററെന്തായിരിക്കും ഇമ്മാതിരി മനഃപൂർവ്വമുള്ള കള്ളങ്ങളുടെ ഉദ്ദേശം ?

മേൽപ്പറഞ്ഞ വസ്തുതകളും സംഭവങ്ങളും നിരത്തി നോക്കുമ്പോൾ ശബരിമലക്ഷേത്രം നശിപ്പിക്കുവാൻ സംഘടിതമായ ഒരു ശ്രമത്തിനു് സാദ്ധ്യതയുണ്ടെന്ന നിഗമനത്തിനു് ഉപോദ്ബലകമായ ഒരു പശ്ചാത്തലമുണ്ടു്. ഔസേഫിന്റെ മൊഴിപ്രകാരം മകരമാസത്തിൽ കരിമ്പനാൽ കൊച്ചുകുഞ്ഞു മുതലാളി തെള്ളിരിററത്തു കുട്ടിയച്ചൻ, പൊടിമിററം വറുഗീസ്സ്, കരിപ്പാപ്പറമ്പിൽ ദേവസ്യാ, വടക്കേപ്പറമ്പിൽ തൊമ്മൻ, പൊട്ടകുളം തോമസ്സ് എന്നിവരടങ്ങിയ മുതലാളിമാരുടെ സംഘത്തെ അയാൾ

അനുഗമിച്ചു. ഇവർ എരുമേലിൽ നിന്നും ഒരു ജീപ്പിൽ കാളകെട്ടിയിലെത്തി അവിടെ നിന്നും കാൽനടയായി കൊല്ലമൂഴിയിലെത്തി താവളമടിച്ചു. കൂലിക്കാരെ കാട്ടിൽക്കയറി നായാടുവാൻ അവർ നിയോഗിച്ചു. പിന്നീടു് മുതലാളിമാരും അയാളും നിലയ്ക്കൽ ഉണ്ടായിരുന്നുവെന്നു അവർ വിശ്വസിച്ച ഒരു പള്ളി അന്വേഷിച്ചു് പോയി. ഒരു അന്വേഷണം നടത്തിയെങ്കിലും, പള്ളിയുടെ അവശിഷ്ടങ്ങളൊന്നും അവർ കണ്ടില്ല. നേരെമറിച്ചു് രണ്ടു മൂന്നു് ക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങളാണു് അവർ കണ്ടതു്. തിരുവിതാംകൂറിന്റെ ഈ ചരിത്രദശയിൽ ഈ മുതലാളിമാർ ശബരിമലയ്ക്കുള്ള പാതയിൽ ഒരു പള്ളിയെപ്പററി അന്വേഷിക്കുന്നതു് ആശ്ചര്യജനകമായിരിക്കുന്നു. ഒന്നുകിൽ എന്തെങ്കിലും തെളിവുമൂലം അവിടെ ഒരു പള്ളിയുണ്ടായിരുന്നതായി സ്ഥാപിച്ചു് അതിനെ പുനരുദ്ധരിക്കുവാനോ, ഒരു പുതിയ പള്ളി നിർമ്മിക്കുവാൻ അനുയോജ്യമായ ഒരു സ്ഥലം അന്വേഷിച്ചോ ആയിരുന്നിരിക്കാം ഈ ഉദ്യമം. ഏതായാലും ശബരിമലയ്ക്കുള്ള പരമ്പരാഗതമായ പാതയ്ക്കടുത്തു് ഒരു പള്ളി വേണമെന്നുള്ള അഭിവാഞ്ഛ ഇവരുടെ മനസ്സിൽ ദൃഢമായി വേരൂന്നിയിരിക്കണം, അല്ലെങ്കിൽ ഈ മുതലാളിമാരെല്ലാം ചേർന്നു ഇത്തരം ഒരു സംരംഭത്തിന്റെ ആവശ്യമില്ല. ഭക്തിയോടും ഈശ്വരോന്മത്തതയോടും കൂടി ശബരിമല സന്ദർശനാർത്ഥം പോകുന്ന അധഃസ്ഥിത ഹിന്ദുക്കളുടെ സംഖ്യാവർദ്ധന കണ്ടു്, തടുത്തില്ലെങ്കിൽ നിശ്ചയമായും ഇതു് താണജാതി ഹൈന്ദവരുടെ ഇടയിൽനിന്നുമുള്ള ക്രിസ്തുമതപരിവർത്തന പ്രസ്ഥാനത്തിനു് വിഘാതം സംഭവിക്കാവുന്ന ഒരു സംഭവവികാസമെന്നു് കുറെക്കാലമായി ക്രിസ്ത്യാനികൾ ചിന്തിച്ചുതുടങ്ങിയിട്ടുണ്ടെന്നു് കാണാൻ കഴിയും. അതിനുംപുറമേ നിലയ്ക്കലും പമ്പാകടവിലും ഒരു പള്ളിയുടെ സ്ഥിതി കാലക്രമേണ ആ പ്രദേശം അധിനിവേശം ചെയ്യുവാൻ ക്രിസ്ത്യാനികളെ ആകർഷിക്കുമെന്നും അങ്ങനെ ഫലഭൂയിഷ്ഠമായ ആ പ്രദേശങ്ങൾ തങ്ങളുടെ സാമ്പത്തികസ്ഥിതി ഉന്നമിപ്പിക്കുവാൻ ചൂഷണം ചെയ്യാമെന്നും അവർ കരുതിയിരിക്കണം.

കരിമ്പനാൽ കെ. ററി. ഏബ്രഹാമും സംഘവും നായാട്ടിനായി ശബരിമലപ്രാന്തങ്ങളിൽ മാർച്ച്, ഏപ്രിൽ, മേ, എന്നീ മാസങ്ങളിൽ സഞ്ചരിച്ചിരുന്നതായി ഗയിം അസോസിയേഷൻ റേഞ്ചർ മി. വുഡ്് പറയുന്നു. മറെറാരു അന്തിമലക്ഷ്യത്തിനു് ഒരു ഉപായം മാത്രമായിരുന്നു വേട്ടയെന്നു് നിശ്ചയമായിപ്പറയാൻ സാദ്ധ്യമല്ലെങ്കിലും, മേൽ വിവരിച്ച വസ്തുതകളും, പഴയ പള്ളിയെപ്പററിയുള്ള മുതലാളിമാരുടെ അന്വേഷണവും കൂട്ടിച്ചേർത്തു പരിഗണിക്കുമ്പോൾ, തങ്ങളുടെ നിലനിൽപ്പിനുതന്നെ ഒരു ഭീഷണിയെന്നു് അവർ വിശ്വസിച്ച ശബരിമല ക്ഷേത്രത്തിനെതിരായി എന്തെങ്കിലും ചെയ്യുവാനാണു് ഈ ക്രിസ്ത്യൻ മുതലാളിമാരുടെ പുറപ്പാടെന്ന തീരുമാനത്തിലെത്തിച്ചേരാൻ സാദ്ധ്യമാണു്. പള്ളി തേടിയുള്ള ഏബ്രഹാമിന്റേയും കൂട്ടരുടേയും മററു മുതലാളിമാരുടേയും സഞ്ചാരങ്ങളും പ്രവൃത്തികളും ശബരിമലക്ഷേത്രം എന്നന്നേയ്ക്കുമായി ധ്വംസിക്കുവാൻ ഒരു ഗൂഢാലോചന നടത്തുന്നതിനുള്ള ഒരു ദിഗ്‌വീക്ഷകസംഘമെന്നു് വിശ്വസിക്കാം.

ഉത്തരതിരുവിതാംകൂറിലെ വനരാജന്മാരായ കരിമ്പനാലും കള്ളിവയലും കുടുംബക്കാരുടെ ആശ്രിതരും അനുചരരും ആണു്. വട്ടക്കുന്നേൽ കുഞ്ഞുപാപ്പനും സംഘവും, ഔസഫും കൂട്ടരും, കൊച്ചുവും കൂട്ടുകാരും, തുടങ്ങിയവരെല്ലാമെന്ന വസ്തുത മേൽപ്പറഞ്ഞ അഭ്യൂഹത്തിനു് പിൻതുണ നൽകുന്നു. പൈലിയുടേയും കുഞ്ഞുപാപ്പന്റെയും കൂട്ടരുടേയും സജീവപ്രേരണയോടുകൂടി, മേൽപ്പറഞ്ഞ ഭൂവുടമകളുടെ നിർദ്ദേശമനുസരിച്ചു് അവരുടെ കാവൽ പട്ടികൾക്കു് ഈ അപരാധം ചെയ്യുവാൻ നിശ്ചയമായും സാദ്ധ്യമാണു്. കുഞ്ഞുപാപ്പനും സംഘവും, മററു സംഘങ്ങൾ എന്നിവക്കു് കരിമ്പനാൽ, കള്ളിവയൽ തുടങ്ങിയവരോടുള്ള ബന്ധം നേരത്തെ വിശദീകരിച്ചുവല്ലോ.

“ഒരു ഗൂഢാലോചനയിൽ ഉപജാപകർ തമ്മിലുള്ള ഉടമ്പടികൾ സാധാരണയായി പ്രത്യക്ഷമായി തെളിയിക്കുക സാദ്ധ്യമല്ല. സ്ഥാപിക്കപ്പെട്ട വസ്തുതകളിൽനിന്നും അവ അനുമിക്കപ്പെടണം. ഒരു ഉപജാപം യഥാർത്ഥ ഉപജാപകർ തമ്മിലുള്ള ഉടമ്പടിയെപ്പററിയുള്ള തെളിവു്മൂലം സ്ഥാപിക്കേണ്ട ആവശ്യമില്ല. പ്രത്യക്ഷത്തിലുള്ള പ്രവൃത്തി, ഉപജാപസംബന്ധമായ ഉടമ്പടിയുടേയും അറിവിന്റേയും ലക്ഷ്യത്തിന്റേയും സത്തയെ ഉന്നയിക്കുന്നു. ഒരു ഉപജാപ

ത്തിൽ പ്രത്യക്ഷമായ തെളിവ് പലപ്പോഴും ലഭിക്കാത്തതിനാൽ ഉപജാപം യഥാർത്ഥത്തിൽ ഉണ്ടായിരുന്നുവോ എന്നതിന് പരിതഃസ്ഥിതികളെപ്പററി പരിഗണിക്കണം.”

ഈ കേസിൽ ക്ഷേത്രത്തിന് തീവച്ചതു സംബന്ധിച്ച് പ്രത്യക്ഷ തെളിവ് ലഭിക്കുക എന്ന പ്രശ്നമേയില്ല. സംഭവത്തിന്റെ സ്വഭാവവും രംഗവും, വനത്തിൽ നടന്ന ഒരു കുററമായതുമാണ് ഇതിനു കാരണം. ക്ഷേത്രം സ്ഥിതിചെയ്തിരുന്നതുതന്നെ ഒരു സാധാരണ കാടായിരുന്നില്ല. വന്യമൃഗസങ്കുലവും നിബിഡവും അടുത്തെങ്ങും തോട്ടമോ, കൃഷിയോ ഇല്ലാത്തതും, കാട്ടുമൃഗങ്ങളും ക്രിസ്ത്യനിവേട്ടക്കാരും മാത്രം സാധാരണ സഞ്ചരിക്കുന്ന ഒരു വനഭാഗമാണതു്. അന്വേഷണഫലമായി തെളിഞ്ഞവയും മേലുദ്ധരിച്ചവയുമായ വസ്തുതകളിൽനിന്ന് ആ തീരുമാനങ്ങളും പരിതഃസ്ഥിതികളുമെല്ലാം ഈ കേസ് സംബന്ധിച്ച് ന്യായമായി സംശയിക്കപ്പെടുന്ന ആളുകളുടെ പ്രസ്താവനകളും മററു പരിതഃസ്ഥിതികളും അവലംബിച്ചു നില്കൊള്ളുകയാണെന്ന് വ്യക്തമാണല്ലോ. പരോക്ഷമായ പരിത:സ്ഥിതി തെളിവ് എന്ന നിലയിൽപോലും അപരാധികളെ ശിക്ഷയിൽ കൊണ്ടുവരാനുള്ള തെളിവായി ഇവ അനുവദനീയമല്ല. അറിഞ്ഞിടത്തോളവും, പുറത്തുകൊണ്ടുവരപ്പെട്ടതും മേൽ വിസ്തരിക്കപ്പെട്ടതുമായ വസ്തുതകളിൽനിന്ന് ഈ കുററം മതപരമായ അസഹിഷ്ണുതയിൽനിന്ന് ഉടലെടുത്തതാണെന്ന് മതപരമായ അസഹിഷ്ണുതയെ തൃപ്തിപ്പെടുത്താൻ ചെയ്തതാണെന്നുമുള്ള കാര്യത്തിൽ സംശയമില്ല. മതവൈരാഗ്യം നിമത്തം ഒരു പ്രതിക്രിയ ആയോ മററു തരത്തിലോ ഒരു സമുദായത്തിന്റെ മതവികാരങ്ങളെ ധ്വംസിക്കുവാനുള്ള ഇത്തരം കുററങ്ങളിൽ അപരാധികളെ ഉൾക്കൊള്ളുന്ന സമുദായം, വ്യക്തികളുടേയോ സംഘങ്ങളുടേയോ സംസ്ക്കാരം എങ്ങിനെയിരുന്നാലും, സ്വമേധയാ ഇവ വെളിക്കു വിടുകയോ ഇവയെപ്പററി വിവരം നൾകുകയോ ചെയ്യുകയില്ലെന്ന് അനുഭവം നമ്മെ പഠിപ്പിക്കുന്നു. അല്ലെങ്കിൽ തങ്ങളുടെ സമുദായത്തിനോ മതത്തിനോ ഒരു മഹാവിപത്തുവരുമെന്ന ഭീതിയുണ്ടെങ്കിലേ ഇവ അവരിൽനിന്നു പുറത്തുവരികയുള്ളൂ. സംഭവങ്ങളുടെ സാധാരണഗതിയിൽ ഇങ്ങനെയുള്ള ഒരു സ്ഥിതി വന്നേയ്ക്കാം. നിയമസമാധാന പരിപാലനമെന്ന ഏകോദ്ദേശത്തോടുകൂടി ഒരു മതാസഹിഷ്ണുതാജന്യമായ അപരാധത്തിന്റെ ഗോപ്യത അനാവരണം ചെയ്യുന്നതിനുവേണ്ടി അതിമഹത്തായ രാഷ്ട്രീയമോ മതപരമോ ആയ പ്രശ്നങ്ങളിലും അപ്രകാരമൊരു സ്ഥിതി സഞ്ജാതമാക്കാം. ഇപ്രകാരം ഭീകരമായ ഒരു വിപത്തു ഉണ്ടാക്കുന്നതു് സാധാരണഗതിയിൽ അസാദ്ധ്യമായ ഒരു അപരിഷ്കൃതോപായമാണ്. അപരാധികളുൾക്കൊള്ളുന്ന സമൂഹത്തെ മുഴുവൻ കുററസമ്മതം ലഭിക്കുന്നതിനോ, ഈ കുററത്തെപ്പററിയുള്ള സകലവസ്തുതകളും കലവറകൂടാതെ വെളിവാക്കുന്നതിനോവേണ്ടി ഭീഷണിപ്പെടുത്തുക എന്ന പ്രതിസന്ധി പൊലീസിന് ഒരിക്കലും ഉണ്ടാക്കാൻ സാദ്ധ്യമല്ല. ചുരുക്കിപ്പറഞ്ഞാൽ സംശയിക്കപ്പെടുന്ന ആളുകളിൽനിന്ന് ഒരു കുററസമ്മതം നിർബന്ധിച്ചു വാങ്ങുവാൻ സാദ്ധ്യമല്ലെന്നു മാത്രം.

ഒരു സമുദായം മറെറാരു സമുദായത്തോടു് മതപരമായ ദ്രോഹം കാട്ടുവാൻ ഉപജാപം നടത്തിയെന്ന് അന്വേഷണത്തിൽ സ്ഥാപിക്കപ്പെടുന്ന ഗൗരവാവഹമായ കേസുകളിൽ പ്രണിതസമുദായത്തിന്റെ വൈകാരികവിക്ഷോഭം നിമിത്തമുള്ള വ്യാപകമായ വികാസത്തെപ്പററി നിശ്ചയമായും പരിഗണിക്കേണ്ടതും അപരാധികളെ ദണ്ഡിക്കുവാനുതകുന്ന നടപടികളെടുക്കുകയും ചെയ്യേണ്ടതാണ്. അപ്രകാരം എടുക്കേണ്ട നടപടികൾ സാധാരണ നിയമങ്ങളുടെ പരിധി ഉല്ലംഘിക്കുന്നുകൊണ്ടു് സംഭരിക്കപ്പെട്ട വസ്തുതകൾ ന്യായമായ സംശയം സൂചിപ്പിക്കുന്നുവെങ്കിൽ പ്രത്യേക നിയമങ്ങൾ കൊണ്ടുവരേണ്ടതാണ്.

കേസ്സ് തെളിക്കുന്നതിനോ, അല്ല വളരെ സങ്കീർണ്ണമായ ഒരു കേസിലെ ആലാമാലകൾ നേരെയാക്കുന്നതിനോ—വിശിഷ്യ ഇമ്മാതിരിയുള്ള ഒരു കേസിൽ-അന്വേഷണോദ്യോഗസ്ഥന് ഒരു പരിധിവരെമാത്രം പോയി തന്റെ ന്യായമായ സംശയം പരിതഃസ്ഥിതി ജന്യമായ തെളിവിനെ ആസ്പദമാക്കി ഒരു സമൂഹത്തിനെതിരായോ ബന്ധപ്പെട്ട വ്യക്തികൾക്കെതിരായോ വിരൽ ചൂണ്ടുവാൻ മാത്രമേ സാധിക്കയുള്ളൂ എന്നതു് സർവ്വവിദിതമാണ്. എവിഡൻസ്

ആക്ററിന്റെ നാലു ചുവരുകൾക്കുള്ളിൽനിന്നു് സത്യാസത്യ ചിന്തയില്ലാതെ പരിഗണിക്കപ്പെടുന്ന തെളിവുമാത്രം അനുവദിക്കപ്പെടുന്ന ഒരു നീതിന്യായക്കോടതിമുൻപാകെ, ന്യായമായി സംശയിക്കപ്പെടുന്ന ഈ വ്യക്തികളെ 'ചാർജ്ജു്' ചെയ്യുക എന്നതു തികച്ചും വ്യത്യസ്തമായ ഒരു സംഗതിയത്രേ. അപ്രകാരമുള്ള തെളിവു് വാക്കാലോ രേഖാമൂലമോ നൾകുന്നതാണു്. ഇതു് ഒരു തീവയ്പ്പു് കേസാകയാൽ രേഖാമൂലമുള്ള തെളിവിനെ ചിന്തിക്കേണ്ട ആവശ്യംപോലുമില്ല. വാങ്മൂലമുള്ള തെളിവിനെ സംബന്ധിച്ചിടത്തോളം സംഭവത്തിന്റെ ദൃക്സാക്ഷികളുടേയോ കുററവാളികൾ കുററം ചെയ്യുന്നതിനു് മുൻപോ പിൻപോ സമ്പർക്കം പുലർത്തിയവരുടേയോ മൊഴിയാണു വിലയുള്ളതു്. പക്ഷേ ഇതുപോലുള്ള ഒരു കേസിൽ മേൽപ്രകാരമോ, നിയമാനുശാസിതമായ മററു രൂപത്തിലോ ഉള്ള തെളിവു നൽകുവാൻ അപരാധികൾ ഉൾപ്പെടുന്ന സമുദായക്കാർക്കുമാത്രമെ സാധ്യമാകൂ. മതംകൂടി ഉൾപ്പെടുന്ന ഈ കേസിൽ ആരെങ്കിലും അപ്രകാരം തെളിവു നൾകുമെന്ന പ്രതീക്ഷ അസ്ഥാനത്താണു്. കാരണം സത്യം പറയുന്നതുകൊണ്ടു് സ്വമതാനുയായികൾക്കു്, ഉണ്ടാകുന്ന വിപത്തു് കുററത്തെപ്പററിയുള്ള അറിവു് നിഷേധിക്കുക എന്ന അസത്യത്തേക്കാൾ വളരെ വലുതാണെന്നുള്ളതുതന്നെ. രണ്ടാമത്തേതു് ഒരു അഗണ്യപാപമെന്ന നിലയിൽ അവരുടെ മനസ്സാക്ഷിയെ പീഡിപ്പിക്കുകയില്ല. അവർ അപ്രകാരം ചെയ്തതോ അസത്യം പറഞ്ഞതോ, സത്യം പറഞ്ഞിരുന്നുവെങ്കിൽ അപകടത്തിലാകുമായിരുന്ന തങ്ങളുടെ മതത്തെ രക്ഷിക്കുവാനാണെന്നു് അവർക്കു സ്വയം സമാധാനപ്പെടുകയും ചെയ്യാം. ഈ ദർശനകോണത്തിൽക്കൂടിയാണു് പ്രസ്തുത കേസിനെ വീക്ഷിക്കേണ്ടതു്. ക്രിസ്ത്യാനികൾക്കു് ഇതുമായി ബന്ധമുണ്ടെന്നു് അന്വേഷണം ചൂണ്ടിക്കാട്ടുന്നതുകൊണ്ടു് തങ്ങളുടെ സഹോദരന്മാർക്കെതിരായി മൊഴി കൊടുക്കുവാൻ ക്രിസ്ത്യാനികൾ മുന്നോട്ടു വരുന്ന പ്രശ്നമേയില്ല. തെററായോ ശരിയായോ ഏതാനും ക്രിസ്ത്യാനികൾ മതത്തിന്റെ പേരിൽ ഒരു ഹിന്ദുക്ഷേത്രം നശിപ്പിച്ചതായ ഒരു കേസിൽ ക്രിസ്ത്യാനികൾക്കെതിരായി തെളിവു നൾകാൻ ക്രിസ്ത്യാനികൾ തന്നെ മുന്നോട്ടു വരുമെന്നു പ്രതീക്ഷിക്കുന്നതുതന്നെ വളരെ പ്രയാസമേറിയ ഒരു കാര്യമാണു്. എന്നാൽ അന്വേഷണത്തിന്റെ ഫലമായി വെളിവാക്കപ്പെട്ടതും മേൽവിവരിച്ചതുമായ സംഗതികൾ ഒരു പ്രത്യേക നിയമപ്രകാരം കുററവാളികളെ തടങ്കലിൽ വയ്ക്കുന്നതിനു നടപടികളെടുക്കുവാൻ പര്യാപ്തമാണോ എന്ന തീരുമാനത്തിൽ എത്തേണ്ടതു് അധികൃതരാണു്.

സംശയിക്കപ്പെട്ട ആളുകളെ തീർച്ചയായും അറസ്റ്റു് ചെയ്യുകയും ഡിവിഷണൽ ഒന്നാംക്ലാസ്സ് മജിസ്ട്രേട്ടു മുൻപാകെ അവർ നൾകിയ മൊഴി ആസ്പദമാക്കി റിമാൻഡു ചെയ്യുകയും ചെയ്യാമായിരുന്നു. അറസ്റ്റിനു ശേഷമുള്ള നടപടി എന്തെന്നു് വിഭാവനം ചെയ്യുവാൻ സാധിക്കാത്തതിനാൽ അപ്രകാരം ചെയ്തില്ല. മേൽനടപടി തടയുന്ന നിസർഗ്ഗമായ വൈകല്യങ്ങളെന്നു കരുതപ്പെടാവുന്ന സാധാരണ കാരണങ്ങൾ തന്നെയാകാം ഇതിനു് നിദാനവും.

ലക്ഷ്യങ്ങളുടെ അഭാവം, ഇവയിൽ കാൽപ്പാടുകൾ, വിരലടയാളങ്ങൾ, കുററവാളികളുടെ സഞ്ചാരങ്ങളെപ്പററിയുള്ള വ്യക്തവും, അവ്യക്തവുമായ ചിഹ്നങ്ങൾ, അവരുടെ ഉപേക്ഷിക്കപ്പെട്ട സാധനസാമഗ്രികൾ, കുററം ചെയ്യാനുപയോഗിച്ച ഉപകരണങ്ങൾ, അവർ വന്നവഴി കുററസ്ഥലത്തേയ്ക്കുള്ള പ്രവേശനവും, അവിടെ നിന്നുള്ള നിഷ്ക്രമണവും, തുടങ്ങിയവ ഉൾപ്പെടുന്നു. അന്വേഷണമനുസരിച്ചു് ഇടവം 6-നും 11-നും ഇടയ്ക്കു സംഭവം നടന്നതായി തെളിഞ്ഞിരിക്കുന്നു. സംഭവത്തെപ്പററിയുള്ള റിപ്പോർട്ടു് 17-6-1950/3-11-1125-ലാണു് ലഭിക്കുന്നതു്. ഈ തീയതികൾക്കിടയിൽ മഴയുണ്ടായിരുന്നു. തൻമൂലം മിക്ക ലക്ഷ്യങ്ങളും നിർമ്മാർജ്ജനം ചെയ്തിരിക്കാം. ഈ കേന്ദ്രത്തിൽ നിന്നുള്ള സകല അന്വേഷണത്തേയും സമ്പൂർണ്ണമായി തടുത്ത നിർഭാഗ്യകരമായ ഒരു പരിണാമമായിരുന്നു അതു്. പ്രകൃതിതന്നെ കുററവാളികളെ കണ്ടുപിടിക്കുന്നതിനു് സഹായകമായ നല്ല തെളിവു ലഭിക്കുന്നതിനു് എതിരാണെന്നു തോന്നിപ്പോകുന്നു. കുററക്കാരുടെ സഞ്ചാരം കാണിക്കുന്ന കാൽപ്പാടുകൾ മഴതന്നെ മായ്ച്ചുകളഞ്ഞിരിക്കാം. മറെറാരു നിർഭാഗ്യകരമായ വൈകല്യം ആദ്യം എത്തിയ സംഘം പൊലീസുകാരല്ല, പോററിയും ആൾക്കാരുമായിരുന്നു. നശിച്ചു വെണ്ണീറായ ക്ഷേത്രദർശനത്തിൽ അവർക്ക്

ണ്ടായ സംഭ്രാന്തിയും ദുഃഖവും ഊഹാഗോചരമാണ്. തങ്ങളുടെ സംഭ്രാന്തിയിൽ എന്തെല്ലാം ചെയ്തെന്നും എന്തെല്ലാം കണ്ടുവെന്നും ശാന്തചിത്തതയോടു കൂടി യഥോചിതം വിവരിക്കുവാൻ അവർക്ക് കഴിയുന്നില്ല. ശ്രീകോവിലിനകത്ത് മേൽപ്പറഞ്ഞവർ കാണാത്തതായി കാൽപ്പാടുകൊണ്ടുള്ള ലക്ഷ്യങ്ങൾ തീർച്ചയായും ഉണ്ടായിരുന്നിരിക്കണം. ശംഖും ഇടയ്ക്കയും കേടുകൂടാതെ ശ്രീകോവിലിനകത്തു കണ്ടത് ക്ഷേത്രം നശിച്ച ശേഷം അവയെ അവിടെ എറിയുവാൻ ആരോ ശ്രീകോവിലിൽ പ്രവേശിച്ചിട്ടുണ്ടെന്ന് ചൂണ്ടിക്കാട്ടുന്നു. ധാരാളം ചാരവും കരിഞ്ഞ സാധനങ്ങളും അകത്തുണ്ടായിരുന്നതിനാൽ ആ ആളിന്റെ കാൽപ്പാടുകൾ അവിടെ നിശ്ചയമായും പതിഞ്ഞിരിക്കണം. അവ്യക്തവും അനിശ്ചിതവുമായ സൂചന ഒരു പലക മാററി തടപ്പള്ളിക്കകത്ത് വച്ചിരുന്നതുകൊണ്ട് ചിലർ അവിടെ സുഖമായി ഉറങ്ങിയെന്നും, അരിയും വ്യഞ്ജനങ്ങളും കാണാത്തതുകൊണ്ട് ക്ഷേത്രത്തിനകത്ത് ചില ആളുകൾ കുറേക്കാലം താമസിച്ചുവെന്നും ഉള്ള അഭ്യൂഹങ്ങൾ മാത്രമാണ്.

അത്യസാധാരണമായ ആകസ്മികത്വംകൊണ്ട് കുററം ചെയ്യുമ്പോൾ അവിടെ ആരെങ്കിലും ഉണ്ടായിരുന്നുവെങ്കിൽ മാത്രമേ ഒരു മനുഷ്യന് ഈ കുററത്തിന്റെ ദൃക്സാക്ഷിയാകാൻ സാധിക്കയുള്ളു. ഇങ്ങനെയൊരു ആകസ്മികത്വം ഈ കേസിൽ സംഭവിച്ചിട്ടില്ല. ആ അവശതയെപ്പററി വിഭാവനം ചെയ്യുകയാണ് ഭേദം.

കൃത്യം നടന്നു ഏകദേശം 20 ദിവസം കഴിഞ്ഞശേഷം റിപ്പോർട്ടു ലഭിക്കുന്നു കേസ് അന്വേഷിക്കുന്നതിനു നിയുക്തനാകുന്ന ഏതൊരു പൊലീസ് ഉദ്യോഗസ്ഥനും നിരാശയുണ്ടാകും. എന്തെന്നാൽ പൊലീസ് ഉദ്യോഗസ്ഥൻ എത്ര നേരത്തേ കൃത്യസ്ഥലത്തു എത്തുന്നുവോ കേസന്വേഷണത്തിനുള്ള തെളിവുകൾ ലഭിക്കാൻ അത്രയ്ക്ക് എളുപ്പമായിരിക്കുമെന്നുള്ളത് കുററാന്വേഷണശാസ്ത്രത്തിലെ പ്രസിദ്ധമായ ഒരു തത്വമാണ്. ഇത് ഈ കേസിലെ മറെറാരു നിർഭാഗ്യകരമായ അവസ്ഥയാണ്.

സത്യാന്വേഷണത്തിനായി പൊലീസ് ആഫീസറന്മാർ മാത്രം വനത്തിൽ നിയോഗിക്കപ്പെട്ടിരിക്കുകയാണ്. പറയത്തക്ക യാതൊന്നിനേയും ആധാരമാക്കാനില്ലാതെ സാദ്ധ്യതയുള്ള സിദ്ധാന്തങ്ങളേയും നിഗമനങ്ങളേയും അടിസ്ഥാനമാക്കി ഇൻവെസ്റ്റിഗേററിംഗ് ആഫീസർ ഈ കേസ് സംബന്ധിച്ച് അന്വേഷണം നടത്തേണ്ടതായിട്ടാണു വന്നത്. അനേകദിവസത്തെ വിശകലനപഠനത്തിനും ഗാഢാലോചനയ്ക്കുംശേഷം, പക്വചിന്തകൾ പ്രയോഗിച്ചും ശരിയായ മാർഗ്ഗങ്ങൾ അവലംബിച്ചുമാണ് പ്രസക്തഘട്ടത്തിൽ വല്ലവരെപ്പേർ ആ പ്രദേശത്തു സഞ്ചരിച്ചിരുന്ന വസ്തുത വെളിച്ചത്തുകൊണ്ടുവരേണ്ടതായിട്ടിരുന്നത്. ഇങ്ങനെ ചെയ്യുന്നതിലാണ് മേൽവിവരിച്ച പരിതഃസ്ഥിതികളെ ആധാരമാക്കിയുള്ള തെളിവുകൾ വെളിച്ചത്തുകൊണ്ടുവരികയും, നിഗമനങ്ങളിൽ എത്തുകയും മേൽപ്പറഞ്ഞ ആളുകളെ സംബന്ധിച്ച് യുക്താനുസൃതമായ സംശയങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്തിട്ടുള്ളത്.

നേരത്തെ പറഞ്ഞതുപോലെ പ്രത്യക്ഷതെളിവു അസാദ്ധ്യമാണ്. അടുത്തതായി വിശ്വസിക്കാവുന്നതു പരിതഃസ്ഥിതികളെ ആസ്പദമാക്കിയുള്ള തെളിവുകളാണ്. പരിതഃസ്ഥിതികളെ ആസ്പദമാക്കിയുള്ള ഈ തെളിവുകൾ നിയമത്താൽ അനുവദനീയമായ രീതിയിലുള്ളവയായിരുന്നു എങ്കിൽ നിശ്ചയമായും കുററക്കാരെ അറസ്റ്റ്ചെയ്തു കേസ് ചാർജ്ജ് ചെയ്യുമായിരുന്നു. ഈ കേസിൽ സംഭവത്തേയും അതിനോടു ബന്ധപ്പെട്ട മററു വിവരങ്ങളെയും സംബന്ധിച്ച് പറയുവാൻ കഴിയുന്നതു ക്രിസ്ത്യൻ സമുദായത്തിൽപ്പെട്ട കുററക്കാർ തന്നെയായിരിക്കും. അവരുടെ മൊഴികൾ എത്രമാത്രം ശരിയായിരുന്നാലും, കുററസമ്മതമല്ലാത്തപക്ഷം തെളിവുകളായി സ്വീകരിക്കാവുന്നതല്ല. ഈ കേസിൽ മതപ്രശ്നം ഉൾപ്പെടുന്നതിനാൽ മതഭ്രാന്ത് ഉൾക്കൊള്ളുന്ന അതിന്റെ സ്വഭാവംമൂലം കുററക്കാരുടെ കുററസമ്മതം എന്ന പ്രശ്നം ഞാൻ നേരത്തെ വിശദമാക്കിയതുപോലെ ഉദിക്കുന്നില്ല.

1950 സെപ്റ്റംബർ 8-ാംതീയതി മാത്രമാണ് എന്നെ സ്പെഷ്യൽ ഡ്യൂട്ടിയിൽ നിയോഗിച്ചത്. അതുവരെ നടത്തിയ കുററാന്വേഷണത്തിന്റെ കേസ് ഡയറി കാണാൻ എനിക്കു സൗകര്യം ലഭിച്ചിരുന്നില്ല. മുമ്പ് അന്വേ

ഷണം നടത്തിയ ഉദ്യോഗസ്ഥന്മാർ കുഞ്ഞുപാപ്പനെയും അയാളുടെ സംഘത്തിൽപെട്ട മററു ചിലരെയും കണ്ടു സംഭാഷണം നടത്തിയിട്ടുണ്ടു്. ഈ കേസിൽ ആ സംഘത്തിനു പങ്കില്ലെന്നായിരുന്നു അവക്കു് തോന്നിയതു്. കേസ്സു് ഡയറി പരിശോധിച്ചതിൽ ആ സംഘത്തെ വിട്ടുകളഞ്ഞതായിട്ടാണു് ഞാൻ കണ്ടതു്. എന്റെ കേസന്വേഷണത്തിന്റെയും നിഗമനങ്ങളുടേയും പോക്കു് അവയുടെ രീതിയിൽ തുടരണമെങ്കിൽ ഈ സംഘത്തെ ഒഴിവാക്കിയതു് അവരിൽ നിന്നു കുററസമ്മതമുണ്ടായാൽതന്നെയും ആ സമ്മതത്തിന്റെ നിയമപ്രാധാന്യത്തിനു തീർച്ചയായും പ്രതിബന്ധമായി നില്ക്കുകയാണു്.

വനത്തിന്റെ സംരക്ഷകർതന്നെ കുററകൃത്യത്തെ ഗൂഢമായി സഹായിച്ചിട്ടുണ്ടു്. ഈ കേസിൽ സംശയിക്കപ്പെടുന്ന ഒരാൾ ഗെയിം വാച്ചർ പൈലിയാണു്. അയാളുടെ നടപടികളെപ്പററി ഞാൻ നേരത്തെ വിവരിച്ചിട്ടുണ്ടല്ലൊ. ഇതു് മറെറാരു നിർഭാഗ്യകരമായ അവസ്ഥയും കേസിൽ അന്തർഭവിക്കുന്ന പ്രാഥമിക ബലഹീനതകളിൽ ഒന്നുമാണു്.

നീലകണ്ഠൻ എന്ന മലയൻ പണ്ടാരത്തെ 22-8-1950-ൽ മാത്രമാണു് കണ്ടുപിടിച്ചതു്. അതിനാൽ അയാളുടെ തെളിവിനു് കാലവിളംബം വന്നുപോയി. അയാളെ കണ്ടുപിടിക്കാഞ്ഞതിൽ ആരും കുററക്കാരല്ല. എന്തെന്നാൽ വനാന്തരങ്ങളിൽ ചുററിത്തിരിയുന്ന ഒരു മലയൻ പണ്ടാരമാണു് അയാൾ.

കേസന്വേഷണത്തിൽ മതപരമായ ഉദ്ദേശ്യമാണു് ഈ കുററത്തിനു് പ്രേരണ നൽകിയതെന്നും കുററകൃത്യത്തിനു് ഉത്തരവാദികൾ ക്രിസ്ത്യാനികളാണെന്നും കാണപ്പെട്ടതിനാൽ കുററക്കാരെ കണ്ടുപിടിക്കാൻ തക്ക എന്തെങ്കിലും സൂചനയോ തെളിവോ കിട്ടുക എന്നതു് അസാദ്ധ്യമാണു്. എന്തെന്നാൽ അടിവാരത്തിൽ നിന്നു് മലയിലേയ്ക്കുള്ള മാർഗ്ഗങ്ങളിലെല്ലാം മുഖ്യമായും ക്രിസ്ത്യാനികളാണു് പാക്കുന്നതു്. ചുററുമുള്ള എസ്റ്റേററുകളുടെ ഉടമസ്ഥരും ക്രിസ്ത്യാനികൾതന്നെയാണു്.

ഈ കേസിന്റെ അന്വേഷണത്തിൽ ഒരു അവസാനഘട്ടത്തിൽ ഞാൻ എത്തുകയും ഞാനും എന്റെ അസിസ്റ്റൻറന്മാരും നടത്തിയ അന്വേഷണങ്ങളുടെ വിവരങ്ങളും ഇതുവരെ ശേഖരിച്ചിട്ടുള്ള തെളിവുകൾ വച്ചുകൊണ്ടുള്ള നിഗമനങ്ങളും ഞാൻ സമർപ്പിക്കുകയും ചെയ്തിട്ടുണ്ടു്. ഓരോ ദിവസവും നടത്തിയ അന്വേഷണത്തിന്റെ റിപ്പോർട്ടും സമർപ്പിച്ചിട്ടുണ്ടു്. ഒരു നീതിന്യായകോടതിയിൽ കേസ്സു് സമർപ്പിക്കത്തക്കവണ്ണം ഒരു കുററസമ്മതം ഉണ്ടാകാത്തപക്ഷം ഈ അന്വേഷണം തുടരുന്നതുകൊണ്ടു് യാതൊരു പ്രയോജനവും ഇല്ലെന്നാണു് എന്റെ അഭിപ്രായം. അതിനാൽ ഞാൻ എന്റെ അവസാനറിപ്പോർട്ടു് സമർപ്പിച്ചുകൊള്ളുന്നു.

ഈ കേസ്സു് ഇനി എങ്ങനെ തീക്കണമെന്നതിനെപ്പററി ഗവണ്മെൻറു് നിർദ്ദേശം നൽകണമെന്നു് ഞാൻ അപേക്ഷിക്കുന്നു.

ശബരിമലയുടെയും പരിസരപ്രദേശങ്ങളുടെയും ഒരു ഏകദേശചിത്രം ഇതോടൊന്നിച്ചു് സമർപ്പിക്കുന്നു.

കെ. കേശവമേനോൻ,
ഡപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ ആഫ് പോലീസ്സ്,
എസ്സ്. ബി., സി. ഐ. ഡി.
(സ്പെഷ്യൽ ഡ്യൂട്ടി.)

---